# Vaidyanathaprasada Prasasthi

By

Devakumarika




Malayalam version: Dr Suvarna Nalapat

Cover drawn by an 8 year old girl Unni.

# ആമുഖം

ദേവനാഗരിലിപിയിലുള്ള കയ്യെഴുത്തുപ്രതി 10 ഷീറ്റ് ഒരുവശത്ത് മാത്രം എഴുതിയ ഓരോ പേജിലും 26 വരികളുള്ളതാണ്. ഇത് സംവത് 1775 എഡി 1719-20 യിലാണ് രൂപഭദ്രന്1 പകർത്തിയിരിക്കുന്നത്. ഇദ്ദേഹം ഗോവർദ്ധനന്റെ പുത്രനാണ്. മാനുസ്ക്രിപ്റ്റ് വളരെ മങ്ങി വായിക്കാൻ പ്രയാസമാണെന്ന് കാണുന്നു. വാക്കുകളും പദ്യങ്ങളും തന്നെ വിട്ടുപോയിട്ടുമുണ്ട്.

പഞ്ചദ്വീപമുനീന്ദ്രസമ്മിതശരശ്ചുക്ലാസിതാദ്രീന്ദ്ര ജാ ധസ്രേ സൂര്യസുതാന്വിതേ ദ്വിജവരോ ഗോവർദ്ധനസ്യാത്മജ പ്രത്യർത്ഥീക്ഷിതിഭൃത് പരാജയകരശ്രീമണ്ഡിത പാമതരേശ്വരസ്യ വചനാശ്ച്രീരൂപഭദ്രോലിഖത്

എന്ന് പകർത്തി എഴുതിയ ആളും കാലവും രേഖപ്പെടുത്തിയിട്ടുണ്ട്. റോയൽ ഏഷ്യാറ്റിക്ക് സൊസൈറ്റി ബംഗാൾ വാള്യം 4 കാറ്റലോഗി ൽ ചര്തിരം ഭൂമിശാസ്ത്രം സെക്ഷനിൽ, വൈദ്യനാഥക്ഷേത്രത്തിലെ ചുമരിൽ ദേവകുമാ രികയുടെ വൈദ്യനാഥപ്രശസ്തി എഴുതിയതാ യി മഹാമഹോപാദ്ധ്യായ ഹരപ്രസാദശാ സ്ത്രി രേഖപ്പെടുത്തിയിട്ടുണ്ട്. പ്രകരണം 1

ന്റെ അവസാനം ഇതി ദേവകുമാരികാ നാമ രാജമാതൃകാരിത വൈദ്യനാഥപ്രസാദപ്രശ സ്തൌ വംശവർണ്ണനം എന്ന് കാണാം. ദേവകുമാരികാ എന്ന രാജാമാതാവ് രചിച്ച വൈദ്യനാഥപ്രസാദപ്രശസ്തി എന്നാണ്. ലിഖിതത്തിലും ഇതാണുള്ളത്. വൈദ്യനാഥ ക്ഷേത്രം നിർമ്മിച്ചതും ദേവകുമാരികയാണ്. അദ്ധ്യായം 2ലെ ഇതി ദേവകുമാരികാനാമ രാജമാതൃകൃതവൈദ്യനാഥപ്രാസാദപ്രശസ്തൌ ദ്വിതീയപ്രകരണം എന്നതും ഈ അർത്ഥത്തി ലാണ്. കാരിത എന്നതിനു പകരം കൃത എന്നാക്കിയിട്ടുണ്ട്. പ്രശസ്തി കൃതവും ക്ഷേത്രം കാരിതവുമാണെന്ന് അഭിപ്രായമുണ്ട്. അപ്രകാരമെങ്കിൽ ക്ഷേത്രത്തിലെ ലിഖിതം രാജമാതാവ് ചെയ്യിച്ചത് എന്നും ആകാമല്ലോ. പ്രശസ്തി രാജമാതാവിനാൽ കൃതമെങ്കിൽ ഈ കാവ്യം ദേവകുമാരിക തന്നെ എഴു തിയതാണ്. കാവ്യവും പ്രശസ്തിയും ദേവകു മാരിക രചിച്ച്, താൻ നിർമ്മിച്ച വൈദ്യനാഥ ക്ഷേത്രത്തിൽ ലിഖിതമാക്കി വെപ്പിച്ചതാണ് എന്നാണ് ധരിക്കേണ്ടത്. കാവ്യത്തിൽ ദേവകു മാരികയെ കുറിച്ച് നിരവധി വിവരങ്ങളു ണ്ട്. എന്നാലും ഒരു വാക്കുപോലും പ്രഥമപു രുഷരൂപമായി എഴുതിയിട്ടുമില്ല. എല്ലാം തൃതീയപുരുഷനാമമായി പറയുകയാണ്.

5ആം പ്രകരണത്തിലെ അഷ്ടകം എഴുതിയത് ഹരിശ്ചന്ദ്രനാണെന്ന് ഗ്രന്ഥം പറയുന്നു. ബാക്കി ഭാഗം ശ്രീനിവാസരായനെന്ന ബ്രാഹ്മണകവിയാണ് എന്നും. നാലാം പ്രകരണത്തിലും ഇദ്ദേഹത്തിന്റെ നാമം ഉണ്ട്. സമർത്ഥനായ അദ്ദേഹം രാജ്ഞി ദേവകുമാരികയുടെ പുണ്യകർമ്മങ്ങളെ പൂർണ്ണമായി തനിക്ക് പറയാനാവുന്നില്ലെന്ന് പറയുന്നു. ( തത് പുണ്യകർമ്മാണി കവി കഥഞ്ചിത് സംഖ്യാവിധാതു നിപുണോപി നേഷ്ടേ). അദ്ദേഹമാണ് വൈദ്യനാഥപ്രതിഷ്ഠ വിജയകരമായി നടത്തിയത്. 18ആം നൂറ്റാണ്ടിലെ രജപുത്താനാചരിത്രത്തിലേക്ക് ക്ഷേത്രലിഖിതവും ഈ കാവ്യവും വെളിച്ചം വീശുന്നു എന്നത് എടുത്തു പറയത്തക്കതാണ്. ആ അർത്ഥത്തിൽ ഇതിനെ ഒരു ചരിത്രകാവ്യം എന്ന് വിളിക്കാം.

ദേവകുമാരികയുടെ ജീവിതവും കാലവും-

റാണാ അമരസിംഹന്റെ പത്നിയാണ് ദേവകുമാരിക.ജയസിംഹന്റെ പുത്രവധുവും ചിത്തോറിലെ സംഗ്രാമസിംഹന്റേയും ചന്ദ്രകുമാരികയുടേയും അമ്മയുമാണ്. സബലസിംഹന്റെ മകളും സുൽത്താനസിംഹന്റെ സഹോദരിയുമാണ്. 17ആം നൂറ്റാണ്ടിന്റെ അവസാനത്തിലും 18ആം നൂറ്റാണ്ടിന്റെ ആദ്യത്തിലുമാണ്

ജീവിച്ചത്. മകൻ കിരീടം ധരിച്ചത് എഡി 1710ലാണ്. 1716ൽ ദേവകുമാരിക വിധവയാണ്. വിധവയായ രാജമാതാവാണ് വൈദ്യനാഥക്ഷേത്രം നിർമ്മിച്ച് പ്രതിഷ്ഠ നടത്തിച്ചത്. അക്കാലം വരെയും വിധവ മംഗലകർമ്മം ചെയ്യരുതെന്ന് നിയമമില്ല.

5 പ്രകരണം ഉണ്ട്. 1, വംശവർണ്ണനം 2.സംഗ്രാമസിംഹപട്ടാഭിഷേകം 3. ദാനപ്രശംസ 4. ചാഹുവാനോത്ഭവം 5. പ്രതിഷ്ഠ. സംവത് 1772 എഡി 1715-16 വൈദ്യനാഥപ്രതിഷ്ഠാവേളയിലാണ് കാവ്യരചന. ആദ്യപ്രകരണം മേവാറിലെ രാജവംശത്തിന്റെ ചരിത്രം സംക്ഷിപ്തമായി തരുന്നു. റാണമാരുടെ കർമ്മങ്ങൾ, ദേവകുമാരികയുടെ ഭർത്താവായ റാണാ അമരസിംഹന്റെ പൂർവ്വികർ, വംശാവലി ഇവ തരുന്നു.

വംശാവലിഃ-

1. ബപ്പാ റാവൽ
2. രഹപ്പ റാണാ (1201 എഡി)
3. നരപാല
4. ദിനകര
5. യശസ്കർണ്ണ
6. നാഗപാല
7. പൂർണ്ണപാല

8. പൃഥ്വീമല്ല
9. ഭീമസിംഹ ( എഡി 1303 ൽ മരിച്ചു)
10. ജയസിംഹ
11. ലക്ഷ്മണസിംഹ (എഡി 1313-14)
12. അരിസിംഹ
13. ഹമ്മീര (എഡി 1327- 1365)
14. ക്ഷേത്രസിംഹ (എഡി 1365-1382)
15. ലക്ഷ (എഡി 1382-1387 അഥവാ 1422)
16. മോക്കല( എഡി 1397 അഥവാ 1422-1433)
17. കുംഭകർണ്ണ (റാണാ കുംഭ) എഡി 1433-1468 റാണാ കുംഭനെ മകൻ ഉദയ സിംഹൻ (ഉദാ) വധിച്ച് എഡി 1468ൽ രാജാവായി 1473 വരെ ഭരിച്ചു. പിന്നീട് രായമല്ലൻ രാജാവായി.
18. രായമല്ല (എഡി 1474-1509)
19. സംഗ്രാമസിംഹ 1 റാണാ സംഗ (1509-1530)
20. ഉദയസിംഹ (ഉദ) എഡി 1537-അഥവാ 1541 - 1571)
21. പ്രതാപസിംഹ (എഡി 1571-1597) റാണാ പ്രതാപ
22. അമരസിംഹ1 എഡി 1597-1620
23. കർണ്ണ (എഡി 1621-1628)
24. ജഗത്സിംഹ (എഡി 1628-1654)

25. രാജസിംഹ (എഡി 1654-1681)
26. ജയസിംഹ (എഡി 1681-1699-1700)
27. അമരസിംഹ (1699-1700)
28. പത്നി ദേവകുമാരിക (എഡി 1711-1712)
29. സംഗ്രാമസിംഹ 2 (എഡി 1711-12 മുതല് 1734-35 വരെ.

റാണാ കുംഭനെ കുറിച്ച് ആർക്കിയോളജിക്കൽ സർവ്വേ റിപ്പോർട്ടുകളിലും പ്രാകൃത, സംസ്കൃതലിഖിതങ്ങളിലും (ഭവനഗർ ലിഖിതങ്ങൾ) ഉദയ്പൂർ ഗസറ്ററിലും ബോംബേ ഗസറ്ററിലുമായി ധാരാളം റഫറൻസുകളുണ്ട്. ഗീതാഗോവിന്ദത്തിന് അദ്ദേഹം രചിച്ചരസികപ്രിയ ഏകാത്മമാഹാത്മ്യം ഇവ ഉണ്ട്.  ഏകലിംഗ ക്ഷേത്രലിഖിതം (എഡി 1489) റായ് മലിന്റെ രാജസഭയിലെ കവി മഹേശ്വരൻ എഴുതിയ 100 ശ്ലോകം ഭവനഗർ ലിഖിതത്തിലുണ്ട്. എഡി 1497ലെ ജവർ ലിഖിതം (രാമസ്വാമി ക്ഷേത്രം) മൂന്നു ഭാഗമായി 40 ശ്ലോകം തരുന്നുണ്ട്. 1676ലെ രാജപ്രശസ്തി (24 അദ്ധ്യായം) 25 സ്ലാബിലായി കൊത്തിയത് രാജപുത്താനാ മ്യൂസിയത്തിലുണ്ട്. (അജ്മീർ). ഇത് 1917-18ലെയാണ്. കുംഭന്റെ കാലത്തെ ലിഖിതങ്ങളിൽ പ്രസിദ്ധമായ ചിത്തോർ കീർത്തി

സ്ംഭലിഖിതം (എഡി 1460) എടുത്തുപറയേണ്ടതാണ്. സംഗ്രാമസിംഹന്റെ 3 പിൻഗാമികൾ മകൻ രത്നസിംഹൻ വിക്രമജിത്ത്, വനവീരൻ ഇവരാണ്. ഇവരുടെ കാലം രത്നസിംഹ 2 വിക്രമസംവത് 1584-1588. വിക്രമാദിത്യ വിക്രമസംവത് 1588-1593, വനവീര വിക്രമസംവത് 1593- 94. (1537 എഡി)

ആദ്യപ്രകരണം ചില ചരിത്രപരമായ വസ്തുതകൾ പങ്കു വെക്കുന്നു. റാണാ എന്ന നാമം ആദ്യമായി ഉപയോഗിച്ചത് രാഹപ്പയാണ്. രണോ സാധു ഇതി രാണാ എന്നാണ് ആ പദത്തിന് അർത്ഥം. പിന്നീട് ഇത് എല്ലാവരും ഉപയോഗിക്കാനാരംഭിച്ചു. സംഗ്രാമസിംഹന്റെ മകൻ ഉദയസിംഹൻ മനോഹരമായ ഉദയപുരം നഗരം പണിതു. മദ്ധ്യകാലത്തെ ഭാരതത്തിൽ മറ്റ് ക്ഷത്രിയരെല്ലാം തങ്ങളുടെ ധർമ്മം സംരക്ഷിക്കാതെ അതിനെ ഉപേക്ഷിച്ചപ്പോഴും പ്രസിദ്ധനായ പ്രതാപസിംഹൻ ധർമ്മസംരക്ഷകനായി നിന്നു. അദ്ദേഹം അക്ബറോട് മരണം വരെ പൊരുതിനിന്നു. കർണ്ണ(യശകർണ്ണ)പുത്രനായ ജഗത്സിംഹൻ രാജധാനിക്കു മുന്നിൽ ഉന്നതവും ഗംഭീരവുമായ വിഷ്ണുക്ഷേത്രം പണിതു.

അദ്ദേഹത്തിന്റെ പത്രൻ രാജസിംഹൻ രാജസമുദ്രം എന്ന തടാകം കുഴിപ്പിച്ചു. പ്രജകളുടെ വിനിയോഗത്തിനാണ് ഇത് ഉണ്ടാക്കിയത്. അജ്മീർ അതിർത്തിയിലെ മൽപൂർ ദൽഹി ചക്രവർത്തിയിൽനിന്ന് അദ്ദേഹം പിടിച്ചെടുത്തു. ജയസിംഹപുത്ര നായ അമരസിംഹൻ വരസദ്വിലാസം എന്ന രാജധാനിയും ജഗന്മന്ദ്രമെന്ന ക്ഷേത്രവും പണിതു. സാഹപുരം പിടിച്ചെടുത്തു. പ്രശസ്തിയുടെ ഉച്ചകോടിയിലാിരിക്കവെ മരണം പ്രാപിച്ചു.

മേവാറിലെ രാജാക്കന്മാരുടെ രണസാമർത്ഥ്യം കൊണ്ടാണ് റാണാനാമം എന്ന് ഇതിൽ പറയുന്നു. രാഹപ്പന്റെ പിൻഗാമി നരപാലൻ പ്രജകളെ പാലിക്കുന്നതിൽ മിടുക്കനായിരുന്നു. ദിനകരൻ സൂര്യതേജസ്വിയായിരുന്നു. യശ്ക ർണ്ണനാമം അദ്ദേഹത്തിന്റെ നാമം വിദൂരദേ ശങ്ങളിൽപോലും യശസ്സ് പരത്തി. നാഗപാല ൻ നിരവധി നാഗ(ആന)ങ്ങളെ സംരക്ഷിച്ചു. പ്രജകളുടെ പൂർണ്ണസന്തോഷത്തിനായി പൂർണ്ണപാലൻ രാജ്യം ഭരിച്ചു. പൃഥ്വീമല്ലന് ബലിഷ്ഠമായ ശരീരമുണ്ടായിരുന്നു. ആനകളു ടെ ശക്തിയുള്ള ശത്രുക്കളെപ്പോലും തോൽപ്പി ച്ച അജ്ജേഹത്തെ പരാജയപ്പെടുത്താൻ

ആർക്കും സാധിച്ചില്ല. ഭുവനസിംഹനെ ഭയന്ന് എല്ലാ രാജാക്കന്മാരും ഒളിച്ചു. ഭീമസിംഹൻ സകലർക്കും ഭയം ഡനിപ്പിച്ചു. ജയസിംഹന് ജീവിതത്തിൽ ജയം മാത്രമേ ഉണ്ടായിട്ടുള്ളു. ലക്ഷ്മണസിംഹൻ രാമായണത്തിലെ ലക്ഷ്മ ണനെപ്പോലെ മേഘനാദസദൃശരായ ശത്രുക്ക ളെ പരാജിതരാക്കി. അരിസിംഹന്റെ പാദം തോൽപ്പിച്ച രാജാക്കന്മാരുടെ ആനകളിൽനിന്ന് ലഭിച്ച മുത്തുക്കളാൽ അലങ്കരിച്ചിരുന്നു. ലക്ഷ സിംഹൻ 1 ലക്ഷം നാണ്യം ദാനംചെയ്കയും ലക്ഷം ശത്രുക്കളെ തോൽപ്പിക്കയും ചെയ്തു. മൊക്കലയുടെ പേരിലെ മ വിഷ്ണുവും ഉ ശിവനുമാണ്. (മുക്കല) ഇവർ രണ്ടുപേരേ യും സ്ഥിരമായി ഹൃദയത്തിൽ പ്രതിഷ്ഠിച്ച തിനാലാണ് മുക്കലനാമം. അഗസ്ത്യമുനി സാ ഗരം കുടിച്ചുവറ്റിച്ച പോലെ റാണാ കുംഭ ശത്രുസൈന്യത്തെ നശിപ്പിച്ചു, കുംഭകർണ്ണനേ ക്കാളും യുദ്ധവീര്യം അദ്ദേഹത്തിനുണ്ടായി രുന്നു. നിത്യം സ്വർണ്ണ, വെള്ളിക്കുംഭങ്ങൾ അദ്ദേഹം ദാനം ചെയ്തു.(കുംഭീദാനം, ഗജദാ നം ) രായമല്ലനെ ഒരു മല്ലനും പരാജയപ്പെ ടുത്താനായില്ല. പ്രതാപപുത്രനായ അമരസിം ഹൻ ദേവന്മാരെപ്പോലും പരാജയപ്പെടുത്തി. മകൻ കർണ്ണൻ ദാനശീലത്തിൽ കർണ്ണനെ തോൽപ്പിച്ചു. ഇപ്രകാരം രാജനാമവും

അവരുടെ സ്വഭാവവും ഈ പ്രകരണം ഒന്നായി പറയുന്നു.

രണ്ടാം പ്രകരണം സംഗ്രാമസിംഹന്റെ കിരീട ധാരണത്തെ പറഞ്ഞുകൊണ്ട് ആരംഭിക്കുന്നു .എഡി 1710-11 ജൈഷ്ഠമാസത്തിലാണ് ഇത് നടന്നത്. (സംവത് 1767) കിരീടധാരണച്ചടങ്ങി നുള്ള എല്ലാ ഒരുക്കവും വൃദ്ധപുരോഹിതനാ യ സുഖരാമൻ ചെയ്തു. . രാജാവിനെ പു ണ്യാഹത്തിൽ സ്നാനം ചെയ്യിച്ച് ആനപ്പുറ ത്ത് നഗരപ്രദക്ഷിണം ചെയ്യിച്ചു. സിംഹാസന ത്തിലിരുന്ന ഉടനെ അദ്ദേഹം തന്റെ നാമമുള്ള രാവലരാജകുമാരൻ സംഗ്രാമരാജകുമാരനോട് കാന്തജിത്തിലെ മേവാഢികളെ പരാജയപ്പെടു ത്താൻ ആജ്ഞാപിച്ചു. ഈ യുദ്ധത്തിൽ ഒരു കായസ്ഥൻ സംഗ്രാമനെ സഹായിച്ചു. സംഗ്രാ മനും ശത്രു ദലേലാഖാനും യുദ്ധത്തിൽ വധി ക്കപ്പെട്ടു. അവസാനം റാണക്ക് വിജയം ലഭി ച്ചു.

റാണാ സംഗ്രാമസിംഹൻ സംവത് 1747 എഡി 1690 ൽ തന്റെ മുത്തച്ഛന്റെ 10ആം ഭരണവർഷത്തിലാണ് ജനിച്ചത്. അദ്ദേഹം അടുത്തുള്ള എല്ലാ രാജ്യങ്ങളേയും പരാജയ പ്പെടുത്തി തന്റേതാക്കി. അദ്ദേഹത്തിന്റെ പ്രധാ നഅമാത്യൻ വിഹാരിദാസൻ ധർമ്മിഷ്ഠനും

പണ്ഡിതനും സദാചാരിയും രാജാവിന്റെ ശുഭത്തിനായി ഭക്തിപൂർവ്വം കർമ്മം ചെയ്യു ന്നവനും ആയിരുന്നു. അദ്ദേഹം പ്രജകളുടെ ഇടയിൽ വിദ്യാഭ്യാസവും സംസ്കാരവും പ്രചരിപ്പിച്ചു. അദ്ദേഹത്തിന്റെ അനുമതി യോടെ രാജാവ് ദാനങ്ങൾ ചെയ്തു. രാജാ വും മന്ത്രിയും പരസ്പരം സഹകരിച്ച് രാജ്യത്തിനും തങ്ങൾക്കും സന്തോഷം വരു ത്തി. രാജ്യം സമൃദ്ധമായി. സംഗ്രാമസിംഹനെ പ്രജകൾ ആദരിച്ചു.

മൂന്നാം പ്രകരണം രാണാ സംഗ്രാമസിംഹന്റെ ഔദാര്യത്തെ പുകഴ്ത്തുന്നു. പണ്ഡിതരായ പുരോഹിതർ, പണ്ഡിതകവികൾ , ഇവർക്കെ ല്ലാം അദ്ദേഹം സമ്മാനം കൊടുത്തു. തെക്കു നിന്ന് വന്ന ദക്ഷിണാമൂർത്തി, വാരാണസിയി ലെ ദിനകരൻ (എ്ഡി 1724-25) താർക്കികനാ യ സുഖാനന്ദൻ, വൈദികസൂക്തപാരംഗത രായ പുണ്ഡരീക, ദേവാരാമ ഇവർ, ജ്യൌതി ഷികനും ആചാര്യനുമായ കമലാകാന്തൻ ഇവരെല്ലാം ദാനം സ്വീകരിച്ചവരാണ്. നാലാം പ്രകരണം സംഗ്രാമസിംഹന്റെ അമ്മയുടെ വംശമാണ്. ചാഹുവാനന്മാരുടെ ഉത്ഭവം മുതൽ പറയുന്നു. സംഗ്രാമരാവ ചിത്തോറി

ലേക്ക് അവിടുത്തെ രാജാവ് ക്ഷണിച്ചിട്ടാണ് വരുന്നത്. ദേവകുമാരികയുടെ വംശാവലിഃ-

1. ചതുരംഗചാഹുവാന
2. സംഗ്രാമരാവ
3. പ്രതാപരാവ
4. ബലഭദ്ര
5. രാമചന്ദ്ര
6. ശവളസിംഹ
7. സുൽത്താനസിംഹനും ദേവകുമാരികയും

ദേവകുമാരിക റാണാ മേവാറിലെ അമരസിം ഹനെ  വിവാഹം കഴിച്ചു. അമരസിംഹന്റെ മരണശേഷം അൽപ്പകാലം ഭരിച്ച് മകൻ സം ഗ്രാമസിംഹനെ രാജാവാക്കി. പിന്നീട് രാജ മാതാവ് ജീവിതം ധർമ്മകാര്യങ്ങൾക്കായി നീക്കിവെച്ചു. അവർ മൂന്ന് തുലാപുരുഷ ദാനം ചെയ്തു. ഓരോ തവണയും സ്വന്തം തൂക്കത്തോളം വെള്ളി ദാനം ചെയ്തു.രണ്ടാം തുലാദാനത്തിന് ചന്ദ്രകുമാരിക എന്ന മകളു ടേയും , തന്റെ പേരക്കുട്ടിയുടേയും തൂക്ക ത്തിലും വെള്ളി ദാനം ചെയ്തു. പിന്നീട് ക്ഷേത്രം പണിതു. അതിനകത്ത് കിണറും കുത്തി. ശ്രീശാരാമത്തിൽ ശിവപ്രതിഷ്ഠ ചെയ്തു. (ഇപ്പോൾ ശിശരം ഗ്രാമം) അവിടെ നേരത്തേ ഒരു ശിവക്ഷേത്രം ഉണ്ടായിരുന്നു.

വളരെ ഉയരമുള്ള ഗോപുരത്തിൽ സ്വർണ്ണം കൊണ്ട് അലങ്കാരം ചെയ്തു. വിധവക്ക് തുലാപുരുഷദാനം പാടില്ല എന്ന് അക്കാലം വരെ നിയമം ഉണ്ടായിരുന്നില്ല എന്ന് ശ്രദ്ധിക്കുക.

5ആം പ്രകരണം വൈദ്യനാഥക്ഷേത്രം തുറന്നതാണ്. എഡി 1716ലാണ് ഇത്. കോട്ടയിലെ ഭീമനും ദുങ്കാരയിലെ രാമസിംഹനും പ്രസിദ്ധപുരോഹിതരും രാജാക്കന്മാരും ഈ സംഭവത്തിന് സാക്ഷ്യം വഹിച്ചിരുന്നു. രാജമാതാവ് ദേവകുമാരിക , മന്ത്രിമാരായ ഹരജി പ്രേമന്റെ മകനായ ഉദാ, സ്വന്തം പരിചാരിക, സുഖാരാമൻ എന്നിവരാൽ സഹായിക്കപ്പെട്ട് എല്ലാ കർമ്മവും നിർവ്വഹിച്ചു. അന്ന് രാജമാതാവ് തന്റെ നാലാം തുലാപുരുഷദാനം ചെയ്തു. ഈ പ്രകരണശേഷം ഹരിശ്ചന്ദ്രകവിയുടെ ശിവനുള്ള അഷ്ടകം ഉണ്ട്.

ചരിത്രകാവ്യം-

ചരിത്രം വളരെ കൃത്യമാണ്. അതേ സമയം കാവ്യരൂപമാണ്. കവിതക്ക് വേണ്ടി ചരിത്രം ബലി കഴിച്ചിട്ടില്ല. ചരിത്രത്തെ ഭംഗിയാക്കാൻ കാവ്യശൈലി ഉയോഗിച്ചിരിക്കയാണ്. ചില കാര്യങ്ങളിൽ ചരിത്രം വളരെ കൃത്യമായി അവതരിപ്പിക്കുന്നു. 1 മേവാറിലെ രാജാക്ക

ന്മാർ കടുത്ത ശിവഭക്തരാണ്. 2. ശിവഭക്ത നായ മഹർഷി ഹാരീതനാണ് ഗുഹിലോട്ട് വംശസ്ഥാപകനായ ബാപ്പ രാവത്തിന്റെ സർവ്വൈശ്വര്യത്തിനും കാരണമായിരുന്നത്. 3 റാണാ എന്നത് രാഹപ്പനാണ് കൊണ്ടുവന്നത്. അദ്ദേഹം ബാപ്പാ റാവത്തിന്റെ പിൻഗാമിയും കവിയും ആയിരുന്നു. ഇതെല്ലാം ശരിയാണ്. ഒരുപക്ഷേ സംഗ്രാമസിംഹന്റെ കിരീടധാര ണത്തിലാണ് വംശാവലിയിൽ ചെറിയ സംശ യം വരിക.

ചിത്തോറിലും അടുത്ത പ്രദേശങ്ങളിലും ജീ വിച്ചിരുന്ന 18ആം നൂറ്റാണ്ടിലെ പ്രശസ്തവ്യ ക്തികളുടെ നാമം തരുന്നു എന്നതും ചരിത്രപ രമായി പ്രത്യേകതയാണ്. വിഹാരിദാസനും സുഖാരാമനും ഉദാഹരണമാണ്. രാജാവ് എല്ലാ മണ്ഡലത്തിലുമുള്ള പ്രശസ്തരെ ആദ രിച്ചിരുന്നതും ശ്രദ്ധേയമാണ്. അതിൽ ജാതി ഭേദമോ തൊഴിൽ ഭേദമോ ഇല്ല. ജ്യോതിഷി യും വൈദ്യനും താർക്കികനും വൈദിക പണ്ഡിതനും എല്ലാമുണ്ട്. കാവ്യത്തിന്റെ അവസാനഭാഗത്ത് പ്രശസ്തിയെ വൈദ്യനാഥ പ്രാസാദപ്രശസ്തി എന്നാണ്. പറയുന്നത്. എന്നാൽ ആദ്യത്തെ 2 അദ്ധ്യായത്തിലും വൈദ്യനാഥക്ഷേത്രത്തെ കുറിച്ച് യാതൊന്നും

പറയുന്നില്ല. പക്ഷേ ഏകലിംഗരൂപമായ കുല ദൈവത്തെ ആദ്യം സ്തുതിക്കുന്നുണ്ട്. . ഏകലിംഗരൂപമായ വൈദ്യനാഥനാണ് ചി ത്തോർ രാജകുടുംബത്തിന്റെ കുലദേവത. 2- 5 വരെ പ്രകരണം യാതൊരു അതിശയോക്തി യും ഇല്ലാതെ ചരിത്രം തന്നെയാണ് പറയുന്ന ത്. ശൈലി ലളിതവും ആലങ്കാരികമായി സുന്ദരവുമാക്കിയിട്ടുണ്ട്. ഉപമ, അർത്ഥാന്ത രന്യാസം ഇവ ഉണ്ട്. ഗുണസമാധിയെ ചിത്രീകരിക്കുന്നുണ്ട്.

അപൂർവ്വവൃത്തങ്ങളൊന്നും ഉപയോഗിച്ചിട്ടി ല്ല. അനുഷ്ഠുപ്പ്, വസന്തതിലകം, രഥോദ്ധത, ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര, ഉപജാതി, ദ്രുതവിളം ബിതം, വിയോഗിനി (സുന്ദരി) മാലിനി, വംശസ്ഥവില, പുഷ്പിതാഗ്ര, ശാർദ്ദൂലവിക്രീ ഡിതം, ഭുജംഗപ്രയാതം ഇവ പ്രയോഗിച്ചിട്ടു ണ്ട്. വിഹാരിദാസന്റെ കവിത്വം, സംഗ്രാമ സിംഹനും മന്ത്രിയും തമ്മിലുള്ള സൌഹൃദം , മന്ത്രിക്ക് രാഷ്ട്രസേവനത്തിലുള്ള നിസ്വാർത്ഥ താൽപ്പര്യം ഇവ കാണിക്കാനായി ഭാരവിയു ടെ ശ്ലോകഭാഗം ഉദ്ധരിച്ചിട്ടുണ്ട്. (സദാനുകൂലേ തി കിരാതപദ്യമസ്മിൻ ദ്വയേ സാർത്ഥകതാ മവാപ്തം)

ജയസിംഹന്റെ ഗാംഭീര്യവും സ്വഭാവവും കാണിക്കാനായി ഭഗവദ്ഗീതയും ഉദ്ധരിച്ചിട്ടു ണ്ട്. നൃണാമഹം ഭൂമിപതിര്യദുക്തം കൃഷ്ണേന എന്നത് , വിദ്ധി മാ നരാണാഞ്ച നരാധിപം എന്ന ഗീതാവാക്യമാണ്.

വൈദ്യനാഥപ്രാസാദപ്രശസ്തിഃ

പ്രകരണം 1 അഥ വംശവർണ്ണനം

1 ശിവം സാംബമഹം വന്ദേ വിദ്യാവിഭവ സിദ്ധയേ ജഗത്സൂതിഹരം ശംഭും സുരാസുര സമർച്ചിതം (അനുഷ്ഠുപ്പ്)

2. ഗുഞ്ജദ് ഭ്രമത് ഭ്രമരരാജിവിരാജിതാസ്യ സ്തംബേരമാനനമഹം നിതരാം നമാമി യത് പാദപങ്കജപരാഗപവിത്രിതാനാ പ്രത്യൂഹരാശ യ ഇഹ പ്രശമം പ്രയാന്തി (വസന്തതിലകം. ഗണേശന്റെ മദജലത്തിന്റെ സുഗന്ധം കേട്ട് ഭ്രമരങ്ങൾ പൂമണമെന്ന് ഭ്രമിച്ച് ചുറ്റും കറങ്ങുന്നതായി ഗണേശസ്തുതി.)

3. ശാരദാ വസതു ശാരദംബുജസ്വാനനാ മമ സുഖാംബുജേ സദാ യത് കൃപായുതകടാക്ഷ ഭാഗ് യതോഭാഗ്യലോപമയമേതി മാനവഃ (രഥോദ്ധതാ)

4. സ ഭൂയാദ് ഏകലിംഗേശോ ജഗതോ ഭൂതയേ വിഭുഃ യസ്യ പ്രസാദാത് കുർവ്വന്തി രാജ്യം റാണാ ഭുവഃ സ്ഥിരം (അനുഷ്ഠുപ്പ്)

5. യദേകലിംഗം സമഭൂത പൃഥിവ്യാ തേനൈകലിംഗേത്യഭിധാമ്യധായി ചതുർദ്ദശീ മാഘഭവാ ഹി കൃഷ്ണാ തസ്യാ സമുദ്ഭൂതിരഭൂശ്ഛിവസ്യ (ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര മിശ്രമായ ഉപജാതി)

6 തദാ മുനീനാ പ്രവരസ്തപസ്വീ ഹാരീതനാമാ ശിവഭക്ത ആസീത് സ ഏകലിംഗം വിധിവത് സപര്യാവിധേരതോഷിഷ്ട ശിവേഷ്ട നിഷ്ഠഃ (ഉപജാതി)

7 വാപാഭിധോ രാവല ഉന്നതേഛോ ഹാരാംതമേനം ഗുരുമന്വമസ്ത വിദ്യാപ്രസാദോദയ ബുദ്ധിവൃദ്ധ്യൈ യഥാ മരുത്വാനിവ വാഗധീശം

8 തസ്യോപദേശേന സമഗ്രസിദ്ധേർ വാപാനൃപസ്യാഥ ബഭൂവ സിദ്ധിഃ ആരാധനാത്തുഷ്ടിമതോസ്യ ശംഭോസ്തദേക ലിംഗസ്യ വിഭോഃ പ്രസാദാത്

9 സൂര്യാന്വയോസാവിവ തിഗ്മരശ്മിഃ പ്രതാപസംശോഷിതകർദ്ദമാരിഃ

സമുസ്ചര്യസത് സ്വീയമുഖാംബുജശ്രീർദ്ദൂരീ ഭവദ്ദൃഷ്ടഖലാന്ധകാരഃ ( രാജ്പുത്രവംശം ചന്ദ്ര, യദുവംശത്തിലാണ് ഉത്ഭവിച്ചത്. റാണാ വംശം നേരിട്ട് ശ്രീരാമന്റെ സൂര്യവംശത്തി ലും)

10. യഥാഭവത് രാണപദം വിതന്വൻ രാഹപ്പരാണഃ പ്രഥിതഃ പൃഥിവ്യാൻ തദാദി തദ്വംശഭവാ നരേന്ദ്രാ റാണോതി ശബ്ദം മഹിതം ഭജന്തേ. ( ബപ്പ റാവലിന്റെ വംശ ത്തിലെ കവിയായ രാഹപ്പറാണാ സംവത് 1257, എഡി 1201 മുതൽ 38 വർഷം ഭരിച്ചി ട്ടുണ്ട്.റാവലശബ്ദത്തിൽ നിന്ന് റാണാശബ്ദത്തി ലേക്ക് ആദ്യമായി മാറുന്നത് അദ്ദേഹമാണ്)

11 രണേ സ്ഥിരത്വന്തു തദാ നൃപാണാ ദിനാധിനാഥാന്വയസംഭവാനാം ചതുർദിഗന്തപ്രഥിതം ഹി റാണാപദം ഹി തത് സാർത്ഥകതാമവാപ്തം. (രണാ ജാനാതീതി രാണാ എന്ന് പദവ്യുൽപ്പത്തി).

12. രാഹപ്പരാണാന്നരപാല ആസീദ് ധനുർഭൃതാം മുഖ്യതരഃ പൃഥിവ്യാം ജിതാരിവർഗ്ഗഃ പരമപ്രധാനഃ സുശ്രാവ്യകീർത്തിർനരവന്നരേന്ദ്രഃ

13 ദിനകരസ്തു തതോപ്യഭവത് സുതോ ദിനകരദ്യുതിഭാഡ് നരപാലതഃ അവനി

മണ്ഡലഭൂതിമണ്ഡലീമുകുടരത്നവിരാജിതപത്
കജഃ (ക ത്തിൽ, ജലത്തിൽ വളരുന്നത്, കജം
താമര) വൃത്തം ദ്രുതവിലംബിതം

14. യശകർണ്ണാ ഇഹാഭവത്തതോ
യശസൈവാതിസമുജ്ജ്വലാ ഭുവം ബുഭുജേ
യുഗദീർഘബാഹു ഭൃന്നിജവീരത്വമവൻ
ദ്വിഷത്സ്വപി ( വിയോഗിനി അഥവാ സുന്ദരി
വൃത്തം)

15 തതസ്തു നാഗപാലോഭൂന്നാഗായുത
ബലോത്ക്കടഃ ശശാസ വസുധാമേതാ പ്രജാ
ധർമ്മേണ പാലയൻ (ശ്ലോകം)

16 തതോഭവത് പൂർണ്ണമനോരഥോയം
കൃപാണപാണിഃ കില പൂർണ്ണപാലഃ
പൂർണ്ണാം സുഖൈഃ പാലയതീതി വിശ്വം
തതത പൂർണ്ണപാലത്വമധായി തേന

17 തസ്മാദഭുദുഗ്രതരശ്ച
പൃഥ്വീമല്ലോരിഹസ്തിഷ്വിവ ഹസ്തിമല്ലഃ യേ
യുദ്ധമല്ലാ ബലദർപ്പനഹ്വാത്തസ്മാദവാപുഃ
ഖലു ഭംഗമേവ

18 തസ്മാദ് ഭുവനസിംഹോഭൂദ് ധരാധീശോ
മഹേന്ദ്രവത് യുധി ഭൂപാലമാതംഗാഃ
പലായന്തേ യദീക്ഷിതാഃ

19 തത്സൂനുരുഗ്രഃ കില ഭീമസിംഹോ
ഭയംകരോ ഭീമ ഇവാഹിതാനാം
ഏകാതപത്രാ ഭുവമേത്യ വീരോ
നിഷ്കണ്ടകാം ദീർഘഭുജോ ബുഭോജ.

(ഭാമൻ എഡി 1303 ൽ അല്ലാവുദ്ദീനുമായുള്ള യുദ്ധത്തിലാണ് വധിക്കപ്പെട്ടത്. അദ്ദേഹത്തിന്റെ വീരസമാധിയെ സൂചിപ്പിക്കുന്നു )

20 തദംഗജന്മാ ജയസിംഹരാണോ ഭുവം
സമഗ്രാം പ്രഥിതഃ ശശാസ ജയോഹി
യസ്മിൻ സ്ഥിരതാമുപേത്യ പുനർന്ന
കസ്മിൻ സ്തിരതാ ബഭാജ

21 തദാത്മജഃ സാഗരധീരചേതാ നാമ്നാ
തതോ ലക്ഷണസിംഹ ആസീത് യോ
മേഘനാദ സുവിജിത്യ ഗോഭിഃ സ്ഥിതോ ഹി
രാമാനുജവന്നരേന്ദ്രഃ ( ടോഡിന്റെ ആന്നൽസ് ഓഫ് രാജസ്ഥാനിൽ ഭൌമസിംഹനും അജയസിംഹനും മുമ്പ് ലക്ഷ്മണസിംഹൻ രാജാവായി. അദ്ദേഹം സാഗരസിംഹനെ പറയുന്നില്ല)

22 തസ്മാന്മഹീയാൻ അരിസിംഹഭൂപോ
ഭൂമണ്ഡലാഖണ്ഡലതാ ജഗാമ
ലസദ്വിഷദ്കുഞ്ജരമസ്തകോധ്യ
ന്മുക്താഭിരാകീർണ്ണ പദാഗ്രഭൂമിഃ ( ആന്നൽസ്

പ്രകാരം അരിസിംഹൻ അജയസിംഹന്റെ ജ്യേഷ്ഠനാണ്)

23 തതോരിസിംഹാദഭവങ്ഹമീരഃ സമിദ്ധതേജാ ഇവ ശംഭുരീഡ്യഃ ശിരഃ സ്വലത്സ്വർദ്ധനിസുപ്രവാഹ പവിത്രതാശേഷ ജഗജ്ജനൌഘഃ ( അരിസിംഹന്റെയും ചുന്ദാനോ രാജപുത്രിയുടേയും മകനാണ് ഹമ്മീരൻ. ഹമ്മീരന്റെ മുത്തശ്ശൻ ഭൌമസിംഹന്റെ അന്ത്യാഭിലാഷമായിരുന്നു, ഹമ്മീരന്റെ അമ്മാമൻ അജയസിംഹനു ശേഷം സിംഹാസനം ഹമ്മീരനു കൊടുക്കണമെന്ന്. അപ്രകാരം സുജനസിംഹനെന്ന ശരിയായ അവകാസിയെ ഒഴിവാക്കിയാണ് ഹമ്മീരനു രാജ്യം കൊടുത്തത്. സുജനസിംഹന്റെ വംശത്തിലാണ് പിന്നീട് മറാത്താ വംശത്തിലെ അഭിമാനസ്തംഭമായ ഛത്രപതി ശിവാജി ജനിച്ചത് . ഇതുപോലെ രാജ്യഭ്രഷ്ടനാക്കിയ മറ്റൊരു ചിത്തോർ രാജകുമാരനിൽനിന്ന് നേപ്പാളിലെ ഗൂർഖാവംശവും ജനിച്ചു)

24 യശ്ചൈകലിംഗസ്യ ശിവസ്യ ലിംഗം പുനർവശിത്വാദ്രുതംബുധാര ശിവാജ്ഞയൈവ പ്രഥമാധിനാഥസേനാവിധിം സ സ്വയമന്വകാർഷീത്

25 ഹമ്മീരദേവാദലഭത് സുരശ്രീര്യഃ
ക്ഷേത്രസിംഹഃ പിതുരേവ രാജ്യം യസ്മിന്
മഹീം ശാസതി വീരവര്യേ സ്ഥിതാ ശ്രുതൌ
തസ്കരതാ പ്രജാസു

( അപി മാഷ മഷ കുര്യാശ്ചന്ദോഭംഗ ന ജാതുചിത് എന്ന നിയമം അനുസരിച്ചാണ് അലഭത എന്നതിന് അലഭത് എന്ന് എഴുതിയിരിക്കുന്നത്.ആന്നൽസ് പ്രകാരം ക്ഷേത്രസിംഹൻ ചിത്തോറില് എഡി 1364- 1382 വരെ ഭരിച്ചു. ഹമ്മീരന്റെ മകനായ ഇദ്ദേഹം ഓരോന്നായി രാജ്യങ്ങളെ കീഴടക്കി. അവസാനം ഒരു കുടുംബകലഹത്തിൽ തന്റെ പ്രതിശ്രുതവധുവിന്റെ പിതാവിനാലാണ് വധിക്കപ്പെട്ടത്).

26 ലക്ഷ്യവ്യധാൻ യോധഗണാൻ വിധത്തേ
ലക്ഷാവധി ദ്രാഗ് ധനമത്ര ദത്തേ യോ
ലക്ഷവാരം വിബഭജ്യ ശത്രൂം
ലക്ഷാഭിധോസ്മാദുദഭൂന്നരേന്ദ്രഃ

( എഡി 1382ൽ ക്ഷേത്രസിംഹനെ വധിച്ചിട്ടാണ് ലക്ഷസിംഹൻ സിംഹാസനസ്ഥനായത്. വീരയോദ്ധാവായ അദ്ദേഹം തന്റെ രാജ്യത്തിലെ ഖനികളെ കണ്ടെത്തി , മൊഹമ്മദ് ഷാ ലോധിയെ നേരിട്ടു, പലവിധത്തിലും രാജ്യത്തെ സമ്പദ്സമൃദ്ധമാക്കി)

27 മകാരവാചീ ഖലു വിഷ്ണുശബ്ദ
ഉകാരവാടീ കില ശംഭുശബ്ദഃ തൌ ചേതസീ
സ്വേ കലയത്യഭീക്ഷാ തസ്മാന്ന്യപോ മോകല
ഇത്യഭാണി

( 1397ൽ ജ്യേഷ്ഠനായ ചണ്ഡനെ സന്യസിക്കാ
നയച്ച് മോകല രാജാവായി. രാജവംശം
ഇതോടെ തകരുമെന്നായി. ഉടനെ രണ്ടാനമ്മ
താൻ ചെയ്ത തെറ്റു മനസ്സിലാക്കി ചണ്ഡനെ
തിരിച്ചുവിളിച്ചു. രണ്ടാനമ്മയുടെ
അഛനേയും സഹോദരനേയും നാട്ടിൽനിന്ന്
പുറത്താക്കി. അഛന്റെ സഹോദരന്മാരാണ്
ഈ രാജകുമാരനെ വധിച്ചത്)

28 സ മോകലഃ സർവ്വഗുണോപപന്നം
സംപ്രാപ്യ പുത്രം കില കുംഭകർണ്ണം യഃ
കുംഭജന്മേവ
വിപക്ഷസൈന്യമഹാർണ്ണവസ്യായ
ഇഹാവതീർണ്ണഃ (1433ൽ രാജാവായ കുംഭന്
ധാരാളം പ്രശ്നങ്ഹളെ അതിജീവിക്കേമ്ടി
വന്നു. അദ്ദേഹം മാർവാറിലെ രാജകുമാ
രനോട് സഹായം അഭ്യർത്ഥിച്ചു. അദ്ദേഹത്തി
ന്റെ സഹോദരിയും പ്രശസ്തകൃഷ്ണഭക്തക
വിയുമായ മീരാഭായിയെ വിവാഹം
ചെയ്തു. 35 വർഷം ഭരിച്ചു. മകൻ ഉദയ
സിംഹനാണ് എഡി 1468 ൽ അദ്ദേഹത്തെ

വധിച്ചത്. ഉദയസിംഹന്റെ 5 വർഷഭരണം ചിത്തോറിന്റെ ഇരുണ്ട കാലമായിരുന്നു എന്ന് മേവാർ ആന്നലിലുണ്ട്).

29 യഃ കുംഭകർണ്ണാദപി യുദ്ധശാലീ യഃ കുംഭകർണ്ണാരിമനാഃ സദൈവ യഃ കുംഭിദാനേ ധൃതചിത്തവൃത്തിഃ സ കുംഭകർണ്ണേത്യഭിധാ ബഭാര

(രാമായണത്തിലെ രാമന്റെ ശത്രുവാണ് കുംഭ കർണ്ണൻ. എന്നാൽ ഈ കംഭകർണ്ണൻ വിഷ്ണുവിനോട് ശത്രുത ഇല്ലാത്തവനാണെന്ന് അദ്ദേഹത്തിന്റെ ഗീതാഗോവിന്ദവ്യാഖ്യാനം കാണിക്കുന്നു. കുംഭീദാനം എന്നതിലെ ദ്വയാർത്ഥം കാമുക. ആനയാണ് കുംഭിയെങ്കിൽ ആനയെ ദാനം ചെയ്തതാണ്, രാജാവാണെങ്കിൽ കുംഭന്റെ ദാനങ്ങളാണ്. സ്വർണ്ണവും വെള്ളിയും ആനയും അടക്കം സകലവും ദാനം ചെയ്യുന്ന ശീലം പറയുന്നു.)

30 സ രായമല്ലോ ഗുരു കുംഭകർണ്ണാദ് ഭുവം സമഗ്രാ വിധിവശ്ചശാസ യം രായമല്ല പ്രതി മല്ലയോദ്ധാ ധരാതലേസ്മിൻ ന ബഭൂവ കശ്ചിത്

(രായമല്ലൻ കുംഭകർണ്ണന്റെ അനന്തരാവകാശിയായിരുന്നു. അക്ബറിന്റെ കാലത്താണ് ഇവർ ജീവിച്ചത്. )

31, 32 33 ന്റെ ആദ്യത്തെ 2 വരി നഷ്ടമായിരിക്കുന്നു.

33 ന്റെ ഉത്തരാർദ്ധം- യേന വിശ്വവലയൈകഭൂഷണം ഭൂഭൃതോദയപുരം വിനിർമ്മിതം എന്നാണ്.

34 പ്രതാപസിംഹോഥ ബഭൂവ തസ്മാദ്
ധനുർദ്ധരോ ധൈര്യധരോ ധരിത്ര്യാം
മ്ലേഛരാധിപൈഃക്ഷത്രകുലേന മുക്തോ ധർമ്മോ
പ്യധൈനം ശരണം ജഗാമ

(ഉദയസിംഹന് ജുഗ്മാലിനെ രാജാവാക്കണമെന്നായിരുന്നു. എന്നാൽ കൃഷ്ണൻ പ്രതാപസിംഹനാണ് സ്ംഹാസനം കൊടുത്തത്)

35 പ്രതാപസിംഹേന സുരക്ഷിതോസൌ
പുഷ്ടഃ പരം തുന്ദിലതാമഗഛത്
അക്ബാരമ്ലേഷഗണാധിപസ്യ പരം മനഃ
ശല്യമിവാഭവദ് യഃ

(ചിത്തോറിലെ പ്രധാനരാജകുമാരനായിരുന്നു പ്രതാപസിംഹൻ. തന്റെ പ്രജകളിലേക്ക് പുതിയ ഊർജ്ജം പകർന്ന ധീരനായിരുന്നു. സ്വന്തം ബന്ധുരാജകുമാരന്മാരായ ബികാകാനീർ, അംബർ, മാഢിയാർ, ഇവരേയും സ്വന്തെ സഹോദരൻ സഗരജിയേയും എതിരിട്ടാണ് അദ്ദേഹം

രാജ്യം ഭരിച്ചത്. എല്ലാ സിസോദിയന്മാരും മേവാറിലെ സമതലം വിട്ട് തന്റെ കൂടെ മലമുകളിൽ താമസിക്കണമെന്ന് അദ്ദേഹം ആജ്ഞാപിച്ചു. അക്ബറിന്റെ ഭാര്യാസഹോദരനായ മാൻസിങ്ങ് പ്രതാപസിംഹന്റെ കൂടെ ഇരുന്ന് രാത്രിഭക്ഷണം കഴിക്കാൻ വിലക്കപ്പെട്ടു. ഇതാണ് മാൻസിങ്ങിനെ പ്രതാപസിംഹന് എതിരാക്കിയതും മേവാറിനേയും പ്രതാപസിംഹനേയും പരാജയപ്പെടുത്തുമെന്ന ശപഥം എടുപ്പിച്ചതും. സ്വന്തം നാമത്തിലെ മാനം സംരക്ഷിക്കാനായി മരിച്ചാലും അത് ചെയ്യുമെന്നായിരുന്നു ശപഥം. ഇത് അക്ബറിനെ അറിയിക്കയും സലീമിനെ അമ്മാമനെ അപമാനിച്ചതിന് പ്രതികാരം ചെയ്യാനയക്കുകയും ചെയ്തു. എഡി 1576ൽ ജൂലൈ മാസം ഹാൽദിഘട്ടിലെ ആ യുദ്ധം പ്രതാപസിംഹന്റെ നാമം അനശ്വരമാക്കി. പ്രതാപന്റെ വിശ്വസ്തനായ കുതിര ചേതക് അവസാനശ്വാസം വലിച്ചു. ബന്ധുവും പ്രതാപസിംഹന്റെ ബദ്ധശത്രുവുമായ ശക്തസിംഹൻ പ്രതാപസിംഹന്റെ സീവൻ രക്ഷിച്ചു. ഇതെല്ലാമായിട്ടും പ്രതാപസിംഹൻ അക്ബറിന് കീഴടങ്ങിയില്ല. അദ്ദേഹത്തിന്റെ അവസാനത്തെ നിരാശ തന്റെ അനന്തരാവകാശി അമരസിംഹൻ യോഗ്യനല്ല എന്നതു മാത്രമായിരുന്നു.)

36 അരോഷഭൂമണ്ഡലമണ്ഡനശ്രീ
സമഗ്രഭൂമാവസരേന്ദ്രകൽപ്പഃ ആസംസ്തു
തേനൈവ കൃതാഃ സുമാർഗ്ഗാ ഭൂപൈഃ
സ്വവംശ്യൈരപി യേഷു ചേലേ

(അമരസിംഹൻ പ്രതാപസിംഹന്റെ പുത്രനായിരുന്നു. എഡി 1597ൽ രാജാവായി. അപ്പോഴേക്കും അക്ബർ തന്റെ സാമ്രാജ്യം സ്ഥാപിച്ചുകഴിഞ്ഞ് യുദ്ധമെല്ലാം നിർത്തിയിരുന്നു. അക്ബറിന്റെ ശേഷിച്ച 8 വർഷത്തെ ഭരണം അമരസിംഹനെ ബുദ്ധിമുട്ടിച്ചില്ല. ജഹാംഗീറും മകൻ പർബേസും ഇടക്കിടെ റാണായുമായി യുദ്ധത്തിനു വന്ന് പരാജയപ്പെട്ടു. മുഗളരുടെ നിരന്തരമായ ആക്രമണം ചിത്തോറിന്റെ സൈന്യവും ധനവും നശിപ്പിച്ചു. ഖുറം (ഷാജഹാൻ) എഡി 1613ൽ ആക്രമിച്ചപ്പോൾ ചിത്തോറിന് തിരിച്ച് യുദ്ധം ചെയ്യാനുള്ള ശക്തി ഇല്ലായിരുന്നു. അമരസിംഹനെ ചിത്തോറിന്റെ നിർഭാഗ്യവാനായ ഭരണാധികാരിയായി കരുതുന്നു, അക്ബറുമായി സന്ധി ചെയ്യേണ്ടി വന്നതിനാലാണിത്. മകൻ ജഗത്സിംഹനെ 12 ആം വയസ്സിൽ ജഹാംഗീറിന്റെ ദർബാറിലേക്ക് തനിക്ക് പകരം കപ്പം കൊടുക്കാനയക്കേണ്ടി വന്നു അദ്ദേഹത്തിന്.

37 തസ്മാദഭൂത് കർണ്ണസമാനദാനപ്രവാഹ ഭൃത് ഭൂഭൃദിഹൈവ കർണ്ണഃ തതോ ജഗത്സിംഹധരാധിപോഭൂദ് ഭാഗ്യാധിപോസാവമരേന്ദ്രകൽപ്പഃ (എഡി 1621ലാണ് കർണ്ണൻ മേവാറിന്റെ രാജാവായത്. കർണ്ണന്റെ മകൻ ജഗത്സിംഹൻ എഡി 1628ൽ രാജാവായി 26 വർഷം ഭരിച്ചു. )

38. തേനോർജ്ജിതാ ഷോഡശദാനമാലാ മാന്ധാതൃതീർത്ഥാദിവരേഷു തേനേ രാജാംഗനസ്യാഗ്രത ഏഷ വിഷ്ണോഃ പ്രാസാദമഭ്രംലിഹമാതതാന

39. തതോഭവദ് ഭൂമിപതിഃ പൃഥിവ്യാ ധരാധിരാജഃ കില രാജസിംഹഃ യേനേഹ പൃഥ്വീവലയൈകരൂപം സരഃ സമുദ്രോപമമനബന്ധി

(ജഗത്സിംഹന്റെ മകൻ രാജസിംഹൻ എഡി 1654ലാണ് രാജാവായത്. അദ്ദേഹത്തിന്റെ പേരിൽ അദ്ദേഹം നിർമ്മിച്ച തടാകമാണ് രാജസമുദ്രം . ജനങ്ങളെ തൊഴിലില്ലായ്മ, ക്ഷാമം മുതലായവയിൽനിന്ന് രക്ഷിക്കാനാണ് ഇത് ചെയ്തത് . 7 വർഷം കൊണ്ടാണ് തടാകം നിർമ്മിച്ചത്.

40 ദില്ലീപതേർമ്മാലപുരഃ പുരം യദ് ബാഢ ബലദ്ഭൂരിബലശ്ചുകുന്ഥ ധരാധിപത്യ

വിധിവദ് വിധായ ശക്രാസനസ്യാർദ്ധ
മഥാധിതിഷ്ഠൌ

(അജ്മീരിന്റെ അതിർത്തിയിലുള്ള മാലപുരം
അദ്ദേഹം കൊള്ളയടിച്ചു)

41 തദംഗജന്മാ ജയസിംഹറാണോ ധുരം
ധരിത്ര്യാ വിഭരാംബഭൂവ യോ
ദാനദാക്ഷിണ്യഗുണൈകസിന്ധുർ ഭാഗ്യാധികോ
ബുദ്ധിമതാ വരിഷ്ഠഃ ( ജയസിംഹൻ പിതാ
വായ രാജസിംഹനു ശേഷം എഡി 1681ലാണ്
രാജാവായത്. അദ്ദേഹത്തിന്റെ ജീവിതം ദുസ്സ
ഹമായിരുന്നു. സ്വന്തം മകനായ അമരസിം
ഹൻ അച്ഛനുനേരെ സൈനികനീക്കെ നടത്തി
യതിനാൽ രാജാവിന്റെ മരണകാലം വരെ
മേവാറിൽനിന്ന് രാജ്യഭ്രഷ്ടനാക്കേണ്ടി വന്നു)

42 നൃണാമഹം ഭൂമിപതിര്യദുക്തം
കൃഷ്ണനോ സത്യം ജയസിംഹരാണേ
വചോസ്തി യദ് വേഗവതീ തദീയാ സരഃ
കൃതാ സേതുവിബന്ധനേന

43 അമരനരപതിസ്തത്സൂനുരേവാഭവദ് യഃ
സകലനരപതീനാമേഷ മൂർദ്ധന്യ ആസീത്
വിധിവിരചിതരേഖാ യോ ദരിദ്രോ ഭവേതി
സ്വവിഹിതബഹുദാനൈരർത്ഥിനാമാവമാർഷ്ടി

(ചെറുപ്പകാലത്ത് അച്ഛനെതിരെ വിപ്ലവം പ്രഖ്യാപിച്ച ഈ രാജകുമാരൻ രാജാവായ പ്പോൾ അതിനു പരിഹാരമെന്നപോലെ മേവാറിനെ മുഗളരിൽനിന്ന് മോചിപ്പിക്കാൻ വളരെ ശ്രമിച്ചു. ജംസിയാനികുതിക്ക് എതി രായി വിപ്ലവം നയിച്ചു). മാലിനീവൃത്തം.

44 ശിവപ്രസാദാദ് വരസദ്വിലാസപദാഭിധം സൌധമഥാതനിഷ്ട സ രാജരാജാദ്രിസമാനമാ നോ മഹേന്ദ്രതേജാ അമരേശരാണാഃ

(രാജരാജാദ്രി കൈലാസം. സൈലാസം പോലെ വരസദ്വിലാസം എന്ന പേരോടെ രാജധാനി പണിയിച്ചു)

45 അന്തത്തടാഗം ജഗമന്ദിരം യന്മദ്ധ്യേ
സമുദ്രം രജതോച്ചയഃ കിം അകാരി
തേനാമരസിംഹനാമ്നാ വിഭാതി
വൈകുണ്ഠമിവ ദ്വിതീയം

(തടാകത്തിനകത്ത് എന്നതിന് അന്തത്തടാഗം. തടാഗസ്യ അന്ത. അന്വയം യോഗവിഭാഗാത് സമാസം.)

46 അഥാമരേന്ദ്രശ്ച സുരേന്ദ്രകൽപ്പോ
ഹഠാദസൌ സാഹപുരം ബഭഞ്ജ
ജ്വലദ്ദുതാശാവലിദിഗ്ദ്ധദോർധസ്തംഭം ബഭൌ
കിംശുകയുഗ് വനം വാ.

47 അഖണ്ഡിതാംഗം ഭുവനപ്രകാശം വിസ്താരിതാംഗം കിരണൈകരമ്യം യഃ കീർത്തിചന്ദ്രം പ്രവിധായ ഭൂമൌ വലാരിലോകം ബഹുവിത്തദോഗാത് (വലാരി ഇന്ദ്രൻ, ഇന്ദ്രലോകം)

48 വംശോ വിസ്താരിതാ യാതു രാണാഭൂമിഭുജാമയം യാവന്മേരുർധരാധാരീ യാവച്ചന്ദ്രദിവാകരൌ

ഇതി ദേവകുമാരികാനാമരാജമാതൃ കൃത വൈദ്യനാഥപ്രാസാദപ്രശസ്തൌ വംശ വർണ്ണനം

അഥ ദ്വിതീയപ്രകരണം

49 തദംഗജന്മാ ഭുവനൈകവീരോ ഭൂമണ്ഡലം ഭൂഷയതീഹ നിത്യം സംഗ്രാമസിംഹഃ ശ്രുതശാസ്ത്രധർമ്മാ ധർമ്മാവതാരഃ പ്രഥിതഃ പൃഥിവ്യാം

50 മുന്യംഗസപ്തേന്ദുയുതാബ്ദശുക്രമാസേ സിതേ നാഗതിഥൌ ഗുരൌ ച പട്ടാഭിഷേകോത്സവസന്മുഹൂർത്തം സംഗ്രാമസിംഹസ്യ ശുഭം തദാസീത്.

മുനി 7 അംഗ 6 ഇന്ദു 1 സംവത് 1767 സംഗ്രാമസിംഹന്റെ പട്ടാഭിഷേകവർഷം. (എഡി 1710-11. രാജപുത്താന ആനൽസ്

പ്രകാരം സംഗ്രാമസിംഹൻ എഡി 1716-1734 വരെ ഭരിച്ചു. ശുക്രമാസം ജ്യേഷ്ഠമാസം. സിതേ നാഗതിഥി . വെളുത്ത പക്ഷത്തിലെ അഷ്ടമി. ഗുരുദിനം (വ്യാഴം) ഇതാണ് പട്ടാഭിഷേകദിനവും മുഹൂർത്തവും.

51 പുരോഹിതഃ ശ്രീസുഖരാമനാമകോ വൃദ്ധഃ സുരാണാമിവ യോ ബൃഹസ്പതിഃ സർവ്വം തനോതി സ്മ വിധിം വിധാനവിത് പട്ടാഭിഷേകോത്സവയോഗ്യമന്ത്രതഃ

(പട്ടാഭിഷേകത്തിന് യോഗ്യമന്ത്രം ഏതെല്ലാം. തൈത്തരീയസംഹിത 1. 8, തൈത്തരീയബ്രാഹ്മണം 1.6-8 , പഞ്ചബ്രാഹ്മ 18.8-11, ഐതബ്രാഹ്മണ 7. 13-8, ശതപ ബ്രാഹ്മണ 5. 2 35 5 ആപസ്തംബ 18 ബൌദ്ധായന 12 കാഠകസൂ 15 ആശ്വിലായനസൂ 9. 3 4 വാജസനേയസംഹിത 10 10 ഇവയെല്ലാം കാണുക. )

52 തീർത്ഥോദകൈഃ കാഞ്ചനകുംഭസംസ്ഥൈർ മൂർദ്ധാഭിഷിക്തോഥ നൃപഃ സമന്ത്രൈഃ തതസ്തു നേപത്ഥ്യവിധിം ദധാനോ ധർമ്മാഭിമുക്താർക്ക ഇവ വ്യരാജത്

(ഇവിടെ ധർമ്മം എന്നതിന് വേനലെന്നും അർത്ഥമുണ്ട്. ധർമ്മാഭിമുക്തമായ അർക്കൻ വര്ഷകാലത്തെ സൂര്യൻ. മഴ ലഭിച്ച

സൂര്യനെപ്പോലെ അഭിഷേകം കഴിഞ്ഞ്
രാജാവ് വിളങ്ങി)

53 അശോഭതാസൌ ഭ്രമുകാമുകേന
മതംഗജേനേവ മദോത്കടേന ക്രാമൻ പുരീം
ദേവപുരീമിവേന്ദ്രോ ലോകാഭിരാം
നരദേവനദ്ധ്വാം

(അഭ്രാമുവല്ലഭൻ ഐരാവതം. പൂർവ്വദിക്
ജാതനായ ഐരാവതം പോലെ ശോഭിച്ചു.
ദേവപുരിപോലെ രാജ്യവും ശോഭിച്ചു)

54 യസ്യാഭിഷേകാംബുസമാർദ്രവേദീ യാവന്ന
ചാസ്യായത താവദേവ സുദുഃസ്സഹഃ
ശത്രുഗണൈഃ പ്രതാപോ ദിഗന്തരാണ്യേവ
സമഭ്യഗച്ഛത്

55 തതോ നിജസ്യോദ്ധൃതവംശനാമധരം
മഹീന്ദ്രം രാവലേശ പുത്രം മേവാതിനാമേവ
പരാജയായ സംഗ്രാമനാമാനമുപാദിശത് സഃ

56 കായസ്ഥ ഉഗ്രഃ കില കാമ്ഥജിദ്
യസ്തന്മോദിശദ് ദുഷ്ടവധായ വീരം ഗതൌ തു
യുദ്ധായ മഹൌജസൌ തൌ യത്രാസ്തി
മേവാതിഗണഃ സ ദൃപ്തഃ

57 സോച്ഛരാധിപൈസ്തൈരപി യുദ്ധദക്ഷൈഃ
സംഗ്രാമസിംഹസ്യ ച യോദ്ധ്യമുഖ്യൈഃ ധീരം

മഹാചിത്രകരം നിയുദ്ധം ദേവാസുരാണാമിവ തത്ര ആസീത്.

58 തജ്ജന്യഭൂമേരിദമന്തരാളം
പതജ്ജലജ്ജ്യോതിരിവ വ്യരോചത്
നിസ്ത്രിംശ വാണാവലികുന്തശക്തിപ്രാസാദിഭി
സ്തത്ര ദിവാപി തൂന

59 ദലേലഖാനോ രണരംഗധീരസ്തം
മാവസിംഹോ യുധി സംജഘാന സ
ചാവധീത്തം സമരേപി ദേവാസുരേന്ദ്രലോകം
പ്രതിജഗ്മതുസ്തൌ

(രാവസിംഹോ എന്നാകാം. മാവസിംഹോ എന്നാവില്ല)

60 സ ചിത്രകൂടാധിപതേർബലൌഘസ്തദ്
യാവനം സൈന്യമപി വ്യജേഷീത്
നിശീഥിനീസംഭവമന്ധകാരം
സൂര്യാംശുസന്ദോഹ ഇവോദിതാഭഃ

61 വന്ദീമിവോദുർഗൃഹ്യജയശ്രിയം തേ
മ്ലേഛരാധിപേഭ്യോഥ നൃപസ്യ യോധാഃ
ന്യവർത്തയന്താശു രണാപ്രദേശാദ് ഉദ്ധ്ൃത്യ
സർവ്വം ശിബിരാദികം യത്

62 ജയശ്രിയാ സംവൃതസുന്ദരാംഗാ
അനീനമൻ ഭൂപമിഹേത്യ വീരാഃ നൃപോപി

സുപ്രീതമനാസ്തദാനീം
യഥാർഹസംഭാവനയാഗ്രഹീത്വാൻ.

63 തതോ നിഷ്കണ്ടകാ പൃഥ്വീമശാസീത്
പൃഥിവീശ്വരഃ സംഗ്രാമസിംഹോ വിഹരൻ
സ്വേച്ഛയാ മുദിതോ യുവാ

64 ന ക്ഷത്രിയാണാ കില ശാസ്ത്രവിദ്യാ
ഹ്യശിക്ഷ്യതാസൌ സകലാപി തേന
മുക്തഃശരസ്തേന വികൃഷ്യവേഗാത് സ്ഥിതിം
ലഭേദേവ ന കുഞ്ജരേപി

65 വിശ്വംഭരോപി സ്വയമേവ താവത്
സംഗ്രാമസിംഹേവനിപാലമുഖ്യേ
തസ്മിംസ്തു വിശ്വംഭരണാക്ഷമത്വം നിധായ
ലക്ഷ്മ്യാ സുഖമേവ ഭുംക്തേ

66 നൃപസ്യ മന്ത്രീ ച വിദാ വരിഷ്ഠോ
വിഹാരിദാസോ നിതരാം സുധർമ്മാ
കായേന വാചാ മനസാപി ഗോപീനാഥം
സമന്വാസ്ത ഇഹാവതീർണ്ണഃ

67 വിഹാരിദാസേ വരമന്ത്രിമുഖ്യേ
സർവ്വാധികാരേഷു നിയുജ്യമാനേ
വിശോപകാ വിംശതിരേവ ലേഖ്യാ ധർമ്മസ്യ
സത്യസ്യ ച ശാസ്തരവിദ്ധിഃ

(പ്രജാക്ഷേമത്തിനായി വിവിധപണ്ഡിതരുടെ
ശാസ്ത്രബോധം ഉപകാരപ്പെടുത്തി നിരവധി

ലിഖിതം അഥവാ ശാസനം അയച്ചു എന്നാവാം).

68 തസ്യൈവാനുമതോദത്ത നൃപോ ദാനാനി കാനി ച പർജ്ജന്യ ഇവ സസ്യേഭ്യോ ദ്വിജേഭ്യ ഋഭുനോദിതിഃ

69 സദാനുകൂലേതി കിരാതപദ്യമസ്മിൻ ദ്വയേ സാർത്ഥകതാമവാപ്തം
സംഗ്രാമസിംഹേ നൃപതൌ വരിഷ്ഠേ
വിഹാരിദാസേ വരമന്ത്രിമുഖ്യേ

(കാതാതാർജ്ജുനീയം . സദാനുകൂലേഷു ഹി കുർവ്വതേ രതി നൃപേശ്വമാത്യേഷു ച സർവ്വസംപദ)

70 സംഗ്രാമസിംഹപ്രഭുണാ കഥം കൽപ്പദ്രുമഃസമഃ വാഞ്ചിതാർത്ഥപ്രദോ ഹ്യേഷ ഇഷ്ടാർത്ഥാധികദോ നൃപഃ

71 വരനരപതിസേവിതാംഘ്രിപത്മഃ
സകലസുഖൈകനിധിഃ പ്രതാപശാലീ
അമരതനുജ ഏഷ രാജരാജോ ഹരിരിവ ശാസ്തു ബുധാർച്ചിതഃ പൃഥിവ്യാം
(പുഷ്പിതാഗ്രാ)

ഇതി ശ്രീദേവകുമാരിതാനാമരാജമാതൃകൃത വൈദ്യനാഥപ്രാസാദപ്രശസ്തൌ മഹാരാണാ

ശ്രീസംഗ്രാമസിംഹപട്ടാഭിഷേകാദിർന്നാമ ദ്വിതീയ പ്രകരണം.

അഥ തൃതീയപ്രകരണം

72 ദക്ഷിണാത്യ ഇഹ മന്ത്രശാസ്ത്രവിദ്
ദക്ഷിണാദിപദമൂർത്തിനാമഭൃത് യോ
ദ്വിജാതിവരമണ്ഡലീവൃതോ ഭാതി സർഗ്ഗ ഇവ
പാർഷദാവൃതഃ (രഥോദ്ധതാ)

73 ഗ്രാമവസ്ത്രവരഭൂഷണാദിഭിസ്തം സദാ
വരമസാവപൂപുജത് ചിത്രകൂടപതിരേവ സ
ദ്വിജം ദേവവന്ദ്യമിവ പാദശാസനഃ
(പാകശാസന)

74 വൈദ്യോ
വാഗ്ഭടശുശ്രുതാത്രിരചിതഗ്രന്ഥാദി
പാരംഗതോ യോ ലോകേഷ്വിഹ മംഗലം
വിതനുതേ നാമ്നാപ്യസൌ മംഗലഃ തസ്മൈ
ക്ഷീരസമുദ്രലബ്ധജനുഷാ തൃപ്ത്യാ ലസദ്
ബുദ്ധയേ ഭൂപോ ഗ്രാമവരേണ
കാർമ്മണാവിധിം സംഗ്രാമസിംഹോകരോത്

(അഷ്ടാംഗഹൃദയം എഴുതിയത് വാഗ്ഭടൻ, സുശ്രുതസംഹിത സുശ്രുതരചിതം. ത്രിരചിതം എന്ന് പറയുന്നത് രസരവസമുച്ചയത്തെയാണ്. ഇതിലെല്ലാം പാരംഗതനായ വൈദ്യനെയാണ് പറയുന്നത്) ശാർദ്ദൂലവിക്രീഡിതം വൃത്തം.

75 സംവത് ഖാദ്രിമുനീന്ദുഭിഃ പരിയുതേബ്ദേ ശംഭുസൂനോസ്ഥിതൌ ശുക്രേ മാസി സിതേതിപണ്ഡിതവരഃ ശാസ്ത്രാർത്ഥപാരംഗമഃ കാശീസ്ഥോതിതരാ സുധീർദ്ദിനകരസ്തസ്മൈ ഹിരണ്യാസ്വയുഗ്ഗ്രാമം വിപ്രവരായ യോ നൃപവരഃ സംഗ്രാമസിംഹോ ഹ്യദാത്

(അദ്രി സപ്തകുലാചലം. ചിലയിടത്ത് അഷ്ട കുലാചലം എന്നും കാണുന്നുണ്ട്. മഹേന്ദ്രോ മലയ സഹ്യ ശുക്തിമാനൃക്ഷമാനപി വിന്ധ്യശ്ച പാരിയാത്രശ്ച ഇത്യേതേ കുലപര്വ്വതഃ

അഷ്ടകുലാചലസപ്തസമുദ്രാ ബ്രഹ്മപുരന്ദര ദിനകരരുദ്രാ എന്ന് വെച്ച് 8 എന്നും എടു ക്കുന്നു. ഖം 0. അദ്രി 7,(8) മുനി 7 ഇന്ദു 1 . ഇപ്രകാരമാണ് സംവത് 1780 അഥവാ 1770 (എഡി 1724-25 അഥവാ 1714-15) എന്ന് എടു ക്കുന്നത്. സംഗ്രാമസിംഹൻ കിരീടം ധരിച്ചത് എഡി 1816ലാണ് അതായത് സംഗ്രാമസിം ഹനു മുമ്പുതന്നെ ക്ഷേത്രം അവിടെ ഉണ്ട്. അത് രാജവംശത്തിന്റെ കുലദൈവമാണല്ലോ. അതിന്റെ പുനരുദ്ധാരണമാവാം കഴിച്ചത്. ശംഭുസൂനുതിഥി ഗണേശതിഥി ശുക്ലപക്ഷ ത്തിലെ ചതുർത്ഥി. മാസം ജ്യൈഷ്ഠം. (ജൈഷ്ഠെ ശുക്ര എന്ന് അമരം) സിതദിനം വെള്ളിയാഴ്ച . സിതശനികുജജൈവാക്രാന്ത

ഇന്ദുർന്നരാണാ എന്ന് കാണുക. ഹിരണ്യം, അശ്വം , ഗ്രാമം ഇവയാണ് ദാനം ചെയ്തത്.

76 സ്വച്ഛേരാദുഗ്രാഹകരഃ സുപണ്ഡിതവരോ ന്യായാബ്ധിമന്ഥാചലോ യോസൌ ഭൂമിഭുജാം ഗുണൈരതിതരാം സമ്മാനപാത്രം സതാം തസ്മൈ ഭൂമിസുരേശ്വരായ ച സുഖാനന്ദാഹ്വഭട്ടായ സദ്ഗ്രാമം കീർത്തിസമുജ്വലോ നൃപവരഃ സംഗ്രാമസിംഹോദദാത്

(75, 76 ശാർദ്ദൂലവിക്രീഡിതം)

77 വാജപേയസുഖയജ്ഞണാക്തിനേ പുണ്ഡരീക ഇതി നാമ ബിഭ്രതേ ഗ്രാമമേവ സിതവാജിസംയുതം ചന്ദ്രപർവ്വണി സമാർപ്പയത് പ്രഭുഃ

( വാജപേയയജ്ഞം ചില ഗ്രന്ഥങ്ങളിൽ രാജ സൂയത്തേക്കാൾ പ്രധാനമായി പറയുന്നുണ്ട്. രാജസൂയം രാജത്വവും വാജപേയം ചക്രവ ർത്തിത്വവും തരുന്നു എന്നാണ് നിഗമനം. എന്നാൽ മറ്റു ഗ്രന്ഥങ്ങൾ (തൈത്ത ബ്രാഹ്മ, ശതപഥബ്രാഹ്മണം മുതലായവ) രാജസൂയം വരുണനെപ്പോലെ ചക്രവർത്തിയാക്കുമെ ന്നാണ് പറയുന്നത്. അശ്വലായനസൂത്രപ്രകാരം രാജാക്കന്മാർ വാജപേയവും ബ്രാഹ്മണന്മാർ ബൃഹസ്പതിസവത്തിനു മുമ്പ് വാജപേയവും ചെയ്യുന്നുണ്ട്. ജൈമിനിബ്രാഹ്മണം തൈത്തരീ യബ്രാഹ്മണം കഠസംഹിത ബോധായന

സംഹിത ഇവയിലെല്ലാം ബൃഹസ്പതിസവം വിവരിക്കുന്നുണ്ട്. പുണ്ഡരീകനെന്ന പണ്ഡിത ൻ വാജപേയവും ബൃഹസ്പതിയജ്ഞവും ചെയ്യുന്നവനാണ്. അതിനാൽ തന്നെ വെളുത്ത (ശിത) കുതിരയെ നൽകുന്നത് ശ്രദ്ധേയമാണ്. അദ്ധ്യാത്മികമായി വളരെ ഉയർന്നവർക്കാണ് വെളുത്ത കുതിര യെ ദാനം ചെയ്യുന്നത്. അത് മഹാദാനമാണ് (ദാനചന്ദ്രികാ.) ചന്ദ്രപ ർവ്വം എന്നതിനാൽ അന്ന് ചന്ദ്രഗ്രഹണമാണ്. ഗ്രഹണദിനമാണ് (ഗണേശതിഥിക്കല്ല) പുണ്ഡരീ കന് ദാനം ചെയ്തിരിക്കുന്നത്. അതായത് കിരീടധാരണദിനമല്ല ഈ ദാനം. വൃത്തം രഥോദ്ധതയാണ്.

78 രാജതീനാഞ്ച മുദ്രാണാമയുതം
ചന്ദ്രപർവ്വണി പുണ്ഡരീകായ
യജ്ഞാർത്ഥമദാത് സംഗ്രാമഭൂപതിഃ

(ചന്ദ്രഗ്രഹണത്തിനുള്ള ദാനം വിശിഷ്ടമാണ്. തിഥിതത്വത്തിൽ ദേവലനെ ഉദ്ധരിച്ചാണ് ഇത്. രാഹുദർശനവിക്രാന്തവിവാഹാത്യയവൃദ്ധിഷു സ്നാനദാനാദികം കുര്യുർനിശി കാമ്യവ്രതേഷു ച. വൃദ്ധവസിഷ്ഠത്തിലും ഗ്രഹണോദ്ദാഹസംക്രാന്തി യാത്രാദൌ പ്രസവേഷു ച ദാനം നൈമിത്തികം ജ്ഞേയ രാത്രാവപി തദിഷ്യതേ .

യജ്ഞാർത്ഥം എന്നതു കൊണ്ട് പുണ്ഡരീകന് യജ്ഞം ചെയ്യാനുള്ളത് എന്നാണ് വരുന്നത്,

രാജാവിനുവേണ്ടി യജ്ഞം ചെയ്യുന്നതിനല്ല. രാജാവ് ബ്രാഹ്മണനു വേണ്ടി, അദ്ദേഹത്തിന്റെ കർമ്മനിർവ്വഹണത്തിനു വേണ്ടത് കൊടുക്കുകയാണ്.

79 അഥാഗമത് കൈശ്ചിദഹോഭിരാസീത്
പുവീതമർദ്ധോദയ നാമപർവ്വ
ദാനോദകോത്സർഗ്ഗമനാ നരേന്ദ്രോ
ധർമ്മാത്യയേ മേഘ ഇവാധികശ്രീഃ

(പുവീതം പവിത്രം. അർദ്ധോദയം എന്നാൽഃ അമാർക്കപാതശ്രവണേര്യുക്താ ചേത് പൌഷമാഘയോാ അർദ്ധോദയഃ സ വിജ്ഞേയഃ കോടിസൂര്യഗ്രഹേ സമ. . അർദ്ധോദയകാലത്ത് ദാനം ആത്മീയോന്നതി തരും എന്ന് സ്കന്ധപുരാണം. അർദ്ധോദയേ തു സപ്താപ്തേ സർവ്വം ഗംഗാ സമജലം ശുദ്ധാത്മാനോ ദ്വിജാ സർവ്വേ ഭവേയുബ്രാഹ്മസമ്മിതാ യത് കിഞ്ചിത് ക്രിയതേ ദാന തദ്ദാന സേതുസന്നിഭം. എള്ളു കുന്നുപോലെ കൂട്ടി ഈ ദിവസം ദാനം ചെയ്യാരുണ്ട്. അത് പിതൃപ്രീതിക്കാണ്. ദാനം ഉദകപൂർവ്വം വേണം. ദാനോദകോത്സർഗ്ഗം എന്നത് ദാനോദകത്തോടുകൂടി നിരവധി ദാനത്തിന് രാജാവ് ഒരുക്കമായി എന്ന് കാണിക്കുന്നു. മഴ വർഷിക്കുന്ന മേഘം പോലെ)

80 അഥോ മഹാദേവപരൈകചിത്തോ ദേവാഭിരാമോ ഭുവി ദേവരാമഃ ദ്വിജാഗ്രണീഃ പുണ്യബലസ്തദാനീം തുലാദിരുദ്രൌ വിധിനാ കാഷീഷ്ട

(തുലാപുരുഷദാനം ആരംഭിക്കുന്നു)

81. ദ്വിജായ സത്പാത്രവരായ ദേവരാമായ തസ്മൈ നരവാഹ്യയാനം ഗ്രാമം ഹനൂമംതിയനാമഭാജം സംഗ്രാമസിംഹശ്ച സമാർപ്പയത് സഃ

( ദേവരാമന് മനുഷ്യരാൽ വഹിക്കപ്പെടുന്ന വാഹനം അഥവാ പല്ലക്ക് - ശിബികം- ദാനം ചെയ്തു. ശിബികായാ പ്രദാനേന വഹ്നിഷ്ടോമഫല ലഭേത് . )

82. ബ്രഹ്മജ്യോതിർ വിവർത്തസ്യ ഗുണാഃ സർവ്വോപ്യശേഷതഃ ദേവരാമസ്യ വിപ്രർഷേർവക്തും കേനേഹ ശക്യതേ

83 ജ്യോതിഃശാസ്ത്രവിദാ വരഃ സുമതിമാം സ്തത്വാർത്ഥവിത് കോവിദഃ ശിഷ്യാണാ പ്രതിപാഠനേതിചതുരോ ഭൂഭൃത് സഭാഭൂഷണം തസ്മൈ പാത്രവരായ ഭട്ടകമലാകാന്തായ ചാർദ്ധോദയേ ഗ്രാമം യസ്തിലപർവ്വതാദി സഹിതം സംഗ്രാമസിംഹോദദാത്

( കമലാകരഭട്ടന്റെ വിശേഷണങ്ങളെല്ലാം ശ്രദ്ധേയമാണ്. ജ്യോതിശ്ശാസ്ത്രവിദ്വാൻ, ശ്രേഷ്ഠൻ, സുമതിമാൻ, തത്വാർത്ഥവിത്ത്,

ശിഷ്യർക്ക് പ്രതിപാദനം ചെയ്യുന്നതിൽ പഠി പ്പിക്കുന്നതിൽ ചതുരനായ ഗുരു, രാജസഭയി ലെ ഭൂഷണം- അദ്ദേഹത്തിന് അർദ്ധോദയത്തി ൽ തിലപർവ്വതത്തോടുകൂടിയാണ് ഗ്രാമദാനം. വൃത്തം ശാർദ്ദൂലവിക്രീഡിതമാണ്. )

84 മോരങ്ങീസംജ്ഞയാ ഗ്രാമം വിശ്രുതം
വിശ്വമണ്ഡലേ കമലാകാന്തഭട്ടായ
സംഗ്രാമേശോദദാത് പ്രഭുഃ

(മോർങ്ഗീ എന്ന ഗ്രാമം ഏതാണെന്ന് മനസ്സിലായില്ല)

85 ഹേമഹസ്തിരഥദാനമാദ്യതോ
ദീപ്തിമാനവനിപാകശാസനഃ
ബന്ധുരോദ്ധുരസമിദ്ധസിന്ധുരാനേകലിംഗശിവ
തുഷ്ടയേദദാത്.

(സ്വർണ്ണം, ആന, രഥം, മുതലായവയും തേജ സ്വിയായ ഈ ബ്രാഹ്മണന് കൊടുത്തു. ഏക ലിംഗശിവക്ഷേത്രത്തിലെ വിദ്യാഭ്യാസകാര്യ വും ദൈനന്ദിനഭരണവും ഇദ്ദേഹമാണ് നട ത്തുന്നത്. ശിവപ്രീതിക്കാണ് ഇവിടെ ദാനം. ക്ഷേത്രകാര്യത്തിനായി കൊടുത്ത ഗ്രാമദാനം ക്ഷേത്രത്തിനടുത്തോ ക്ഷേത്രം നിൽക്കുന്ന ഭൂമി യോ ആവാമെന്ന് വിചാരിക്കുന്ന പക്ഷം മോർങ്ഗിഗ്രാമം ക്ഷേത്രഭൂമിയോട് അടുത്താ വണം. )

86 ശ്രീമത്സംഗ്രാമന-പതിർജ്ജയാത് സ ശരദാം ശതം പാത്രായ പ്രത്യഹം ദത്തേ ഹേമമുദ്രാ യുതാഞ്ച ഗാം.

ഇതി ശ്രീവൈദ്യനാഥപ്രാസാദപ്രശസ്തൌ ദാനപ്രശംസാപ്രകരണം

അഥ ചതുർത്ഥപ്രകരണം

87 സംഗ്രാമസിംഹജനനീ ചാഹുവാണാന്വയോത്ഭവാ പിതൃർവംശോത്ഭവസ്തസ്യാം അതഃ പരമിഹോച്യതേ.

88 പുരാ മഹാസ്തക്ഷകനാഗ രാജ
ഉത്തംഗനാമ്നഃ കില കർണ്ണഭൂഷാം
ഹൃത്വാഗമദ് ഭൂതലമേവ സദ്യോ
മുനിസ്തതശ്ചാതിതരാം ചുകോപ

89 കാഷ്ഠം ഗൃഹീത്വായ സ്വനന്തമുച്ചൈ
ർമ്മുനിം വിലോക്യായ സുരാധിരാജഃ
ദ്വിജേകൃപാബദ്ധമനാ ദയാലുർവജ്രം
മുമോചായ ധരാവിദാരി

90 തേനൈവ മാർഗ്ഗേണ ച ലബ്ധഭൂഷോ ദ്വിജഃ പരം തുഷ്ടമനാ ബഭൂവ തദ്ഗർത്തപൂർത്ത്യൈ തു വിസിഷ്ഠനാമാ യത്നം ച ലോകേ കൃപയാന്വതിഷ്ഠത്

91 ഹിമാലയം യാചിതവാൻ മുനീന്ദ്രസ്തദ്ഗർത്തപൂർത്ത്യൈ സ തമേകമേവ ദത്തേന തേനാദ്രിവരേണ ഗർത്തപൂർത്തിം വിധായാഹിതകൃത്യ ആസീത്

92 ഭവോഥ രക്ഷാർത്ഥമനൽപ്പബുദ്ധിർമഖം ദധൌ വീരവരസ്യ ലിപ്സുഃ  ഹവീംഷി തസ്മിന്നജുഹോത് സുമന്ത്രൈരമോഘ സിദ്ധ്യർത്ഥകരൈർവസിഷ്ഠഃ

93 തസ്മാദകസ്മാദഥ വഹ്നികുണ്ഡാത് കൃതാന്തതുണ്ഡാദിവ ചണ്ഡരൂപഃ ദോഷ്ണാശ്ച ബിഭ്രച്ചതുരോവതീർണ്ണാഃ ഖ്യാതോത്ര തസ്മാത് ഭുവി ചാഹുവാണാഃ

94 സ ചാഹുവാണഃ പ്രതിഥോത്ര നാമ ധരാമരക്ഷച്ചതുരംഗസംജ്ഞഃ ശ്രീശങ്കരേ യത്ര വരേഥ രാജാ ശ്രിയം ദധേ വീരവരൈർവ്രതഃസൻ

95 തദന്വയാത് ക്ഷീരമഹാർമ്ണവാദിവ ക്ഷപാധിനാഥോഭ്യുദിയായ ഭൂമൌ സംഗ്രാമരാവഃഖലു ഭൂരിതേജാഃ  സ ചിത്രകൂടാധിപമന്വഗഛ

96 തം ചിത്രകൂടാധിപതിഃ സമീക്ഷ്യ യോദ്ധാരമുന്നദ്ധബലപ്രഭാവം അസ്യാപി രാജ്ഞാ ബഹുമാനപൂർവ്വം സ ചാഹുവാമാന്വയവംശദീപഃ

97 തത് സൂനുരുഗ്രഃ പരമപ്രതാപീ പ്രതാപരാവോ രവരുഗ്ണശത്രുഃ ചാതുര്യവിത്തൈകനികേതനം യഃ സുനീതിനൈപുണ്യവിധിർവിധിജ്ഞഃ

(രുഗ്ണശത്രു- ഭഞ്ജശത്രു.. )

98 സ രാവരാവഃ പ്രസസിംഹതേജാ ലേഭേഥ പുത്രം ബലഭദ്രരാജ്ഞാഃ കൃഷ്ണാഗ്രജാന്യൂനബലത്വഹേതോസ്തേനാപ്യ പാപ്താ ബലഭദ്രസംജ്ഞാ.

99 തദാത്മജന്മാ കില രാമചന്ദ്രഃ ശ്രീരാമപാദാംബുജചിത്തവൃത്തിഃ ധുര്യോ മഹാവീരവ്യതത്വഭാജാ പുണ്യാധിചിത്തൈകരുചിർബഭൂവ

100 തസ്യാത്മജഃ സബലസിംഹ ഇതിരിതാഹ്യോ ധാമ ശ്രിയാഞ്ച യശസാഞ്ച മഹാഗുണാനാം യഃ സാമദാനവിധിഭേദവിനിഗ്രഹാണാ സമ്യങ്നിയോഗവിധിവത് പ്രബലോ ബഭൂവ

101 തസ്യാത്മജോഭൂത് സുലതാനസിംഹഃ സ്ഥാനം തദീയം വിധിവത് പ്രശസ്തി അർദ്ധോദയേ രൂപ്യതുലാദിദാനാവലി ർവിതേനേ വിധിനാഥ തേന

102 തസ്മാദ് ഗുണാബ്ധ്യൈഃ സബലാഭിധാനാദ് രമേവ സാക്ഷാദുദിതാഭവദ് യാ പിതൃഗൃഹേവർദ്ധത സദ്ഗുണൌഘൈ ർനിമ്നാ യുതാ ദേവകുമാരികീതി

103 പിത്രാഥ ദത്താ സബലേന രാജ്ഞാ വരായ യോഗ്യാമരസിംഹനാമ്നേ ഭീഷ്മേണ കൃഷ്ണായ മഹോഗ്രധാമ്നേ ധാമാഭിരാമാ കില രുക്മിണീവ

104 തതോഗ്രരാജ്ഞീ ജയസിംഹസൂനോ ർജ്ജാതാ മഹാപുണ്യപവിത്രമൂർത്തിഃ രമേവ സാക്ഷാന്മകരധ്വജം ത സംഗ്രാമസിംഹം സുതമാപ ദീപ്രം

105 വൈകുണ്ഠലോകം ശ്രയതി പ്രജേശേ ഭൂപാധിനാഥേമരസിംഹരാജ്ഞാ തദാത്മജഃ ശക്ര ഇവാഥ പൃഥ്വീം ദിവം ദിനേശപ്രതിമഃ പ്രശസ്തി

106 മാതാ തദീയാഥ വിചാര്യ ചിത്തേ ധർമ്മാർത്ഥബുദ്ധിം വിദധാതി നിത്യം ഉത്കർഷമാപാദയതി ക്ഷണേന ധർമ്മോ ജനൈരാചരിതോ ഹി സമ്യക്

(ഈ ഗ്രന്ഥത്തിലെ ഏക അർത്ഥാന്തരന്യാസ അലങ്കാരം ഇതാണ്)

107 തുലാത്രയം രാജതമുദ്ഗിതായ ദാനാന്യനേകാനി ച സദ്വ്രതാനി ശിവാലയസ്യോദ്ധരണായ ബുദ്ധിർദഘ്നേ തയാ തീർത്ഥവരസ്യ സിദ്ധേഃ

108 പൂർവ്വാം തുലാ സാമരസിംഹഭർതൃ ർനിദേശതോധത്ത മുദൈവ രാജ്ഞാ തഥാ ദ്വിജാലിഃ പൃഥിവീവ വൃഷ്ട്യാ പുഷ്ചാഭവത് തുഷ്ടമനാ നിതാന്തം

109 തുലാ ദ്വിതീയാപി തഥാ വ്യഥായി ശ്രീ ഏകലിംഗേശ്വരസന്നിധാനേ ഗ്രഹേ വിധീശ്ചന്ദ്രകുമാരികാഖ്യാം സുതാം ച

പൌത്രം വിധിവദ്വിധാര്യ (ഗ്രഹണസമയത്ത്, സംഗ്രാമസിംഹന്റെ സഹോദരിയും തന്റെ പുത്രിയുമായ ചന്ദ്രകുമാരികയോടു കൂടിയ തുലാപുരുഷദാനം. പൌത്രൻ ചന്ദ്രകുമാരി കയുടെ മകനോ, സംഗ്രാമസിംഹന്റെ മകനോ ആകാം. )

110 തുലാം തൃതീയാം വിധിനാ വ്യകാർഷീത്
സംഗ്രാമസിംഹസ്യ നൃപസ്യ മാതാ
അർദ്ധോദയേ പർവ്വണി ചാന്യദാനൈഃ
സഹൈവ സാ ദേവകുമാരികോയം

111 ഈശോ ഹി കാന്ത്യാരമതീതി ഹേതോഃ
ശ്രീശാരമഗ്രാമവരോ യ ആസ്തേ
ശിവസ്ഥിതിം തത്ര വിലോക്യ ദേവ്യാ
പ്രാസാദസിദ്ധ്യർത്ഥമകാരി ബുദ്ധിഃ

(ഈശ്വരനാണ് പരസ്മൈപദഹേതു എന്ന വിചാരത്തോടെ ശ്രീശാരമഗ്രാമം പ്രാസാദം പണിയാനായി ദാനം ചെയ്യുന്നത്)

112 സുദൃശ്യസർവ്വാഹ്യതരൂപരാശിഃ
ശിവസ്ഥിതിപ്രോജ്ഝിതകന്മഷൌഘഃ
സുവർണ്ണശൃംഗീ പ്രതതാദ്ഭുവശ്രീഃ പ്രാസാദ
ഈശാദ്രിരിവാവഭാസേ

113 രായോപനാമാ കില ഭൂസുരേശോ യഃ
ശ്രീനിവാസഃ ശുഭധർമ്മധാമ
തത്പുണ്യകർമ്മാണി കവിഃ കഥഞ്ചിത്
സംഖ്യാവിധാതും നിപുണോപി നേഷ്ടേ

114 തം ജ്ഞാതിവർഗ്ഗാർപ്പിത സദ് ദുകൂല
പാത്രാദികം രായമിഹോഗ്രബുദ്ധിഃ

ശിവാലയസ്യോത്ഭവകർമ്മസിദ്ധൌ സാ
ശ്രീനിവാസം കുശലംന്യയുക്ത

115 തത്ര സ്വാദൂദകം കുണ്ഡം വ്യധത്ത
രാവലാത്മജാ ധർമ്മകർമ്മോർത്ഥസിദ്ധ്യർത്ഥം
ജനാനാഞ്ച സുഖാപ്തയേ

ഇതി ദേവകുമാരികാനാമ രാജമാതൃകൃത
വൈദ്യനാഥപ്രാസാദപ്രശസ്തൌ
ചാഹുമാണോത്ഭവ പ്രകരണം ചതുർത്ഥം.

അഥ പഞ്ചമപ്രകരണം

116 അഥ പ്രതിഷ്ഠാ വിധിവദ് വ്യകാർഷീ-
ശ്ഛുഭേ മുഹൂർത്തേ സതി രാജമാതാ
ആഹൂയ രാവാംശ്ച പുരോഹിതാദീംസ്താൻ
ഭൂമിഗീർവ്വാണവരാൻ സുവിധ്യാൻ.

117 തസ്യാസ്തി മന്ത്രീ ഹരജീതിനാമാ
ഗുണാധികഃ പുണ്യഭൃതാം വരിഷ്ഠഃ
യഃസർവ്വാര്യാണി നിദേശമാത്രാത് സദാ
കരോത്യേവ സുബുദ്ധിരാശിഃ

118 പ്രേമാഭിധാ കാപി ച രാജമാതൃ-
ർവിശ്വാസപാത്രം പരിചാരികാഭൂത്
തസ്യാഃസുതോ ബുദ്ധിബലൈകസിന്ധുർ
ലോകൈര്യ ഊദാഭിധയാഭ്യധായി

119 ഔദാഭിധം ബുദ്ധിമതാം വരിഷ്ഠം
തദർഹവസ്തുപ്രതിപാദനേഷു സമാദിശത്
സർവ്വഗുണോപപന്നം ഉദാരചിത്താ ജനനീ
നൃപസ്യ

120 ഔദാഭിധാനോതിതരാഞ്ച ദക്ഷസ്തത്
കർമ്മസിദ്ധൌ കുശലസ്തരസ്വീ
പുഞ്ഛരീകൃതാൻ വസ്തുചയാൻ സമഗ്രാൻ
ബുദ്ധ്യാചിനോത് രാവഹിതാർത്ഥബുദ്ധിഃ

121 യക്ഷാംഗസാമഗ്ര്യവിധിം വ്യധത്ത
പുരോഹിതഃ ശ്രീസുഖരാമസംജ്ഞഃ
സംഗ്രാമസിംഹസ്യ യഥൈവ ജിഷ്ണോർമഹീ
മഹേന്ദ്രസ്യ ഗുരുർഗുരൂർത്ഥഃ

122 വിചാര്യ തേനാഥ പുരോഹിതനേ വൃതാ
ദ്വിജാസ്തത്ര വിശിഷ്ടകൽപ്പാഃ
ദ്വിജാതിസംഘഃ ഖലു സർവ്വവേദപാരായണാ
ചാത്ര സമദ്ധ്യഗോഷ്ഠഃ

123 വേദധ്വനിഃ സോപ്യഥ തൂര്യനാദൈഃ
സംവർദ്ധിതോശോഭത ദിഗ്വിദിക്ഷു
കേകാരവഃ മുഖന ഊർജ്ജിതാംഗോ
ഘനാഘനസ്യ സ്തനിതൈരിവേഹ

124 ഹവ്യൈർഹുതൈശ്ചാതിതരാം സമന്ത്രൈഃ
സൌഹിത്യഭാജസ്തു സുരാ അഭൂവൻ
ഭോജ്യൈരനേകൈ രചിതൈശ്ചതുർധാ
വർണ്ണാശ്രമാ ഭൂമിഗതാ ഇവാത്ര

125 അഥാഭ്യഗച്ഛത് കില രാജമാതാ വേദിം ച തത്കർമ്മവിധിം വിധിജ്ഞഃ പുരോഹിതസ്യാനുമതേന ദാനൈർധരാസുരാമാമപി തർപ്പണായ

126 തുലാ ചതുർത്ഥീമപി തത്ര ദേവീ ചരീകരീതി സ്മ വിധിപ്രയുക്താം ഏകീകൃതഃപുണ്യയശഃസമൂഹഃ സ രൂപ്യരാശിസ്തുലിതോ വിഭാതി

127 വാരാണസീസ്ഥോപ്യഥ ചേരുഭട്ടഃ സുപണ്ഡിതഃ പാത്രവരസ്തപസ്വീ തസ്മൈ ഗജോ ഗ്രാമവരശ്ച ദത്തഃ സദ്ദക്ഷിണാസംയുതമാനപൂർവ്വം

128 രഥാശ്വനരയാനാദിഭൂഹിരണ്യാദികം ബഹു അദാദ് ദ്വിജേഭ്യഃ പാത്രേഭ്യോ രാജ്ഞീ ശങ്കരതുഷ്ടയേ

129 ശബ്ദഃസംശ്രൂയതേ തത്ര ദീയതാ ഭുജ്യതാമിതി ദീനാനാഥാദയോപ്യത്ര മോദേരംസ്തുഷ്ടമാനസാഃ

130 പ്രാസാദവൈവാഹ്യവിധിം ദിദൃക്ഷുഃ കോടാധിപോ ഭൌമനൃപോഭ്യഗച്ഛത് രഥാശ്വപത്തിദ്വിപനദ്ധസൈന്യോദ്ദില്ലീപസമ്മാനിത ബാഹുവീര്യഃ

131 യോ ഡുംഗരാജ്യസ്ഥ പുരസ്യ നാഥോ ദിദൃക്ഷയാ രാവലരാമസിംഹഃ

സോപ്യാഗമത്ത്ര സമഗ്രസൈന്യോ
ദേശാന്തരസ്ഥാ അപി ചാന്യഭൂപാഃ

132 ദേവാലയൈദ് യോജനഭൂമിരേഷാ
നൃപൈർജനൈഃ സംഗവതീ തഥാസീത് യഥാ
സമുച്ചാലിതമ്യൃഷ്ടയോപി തിലാസ്തലം
നേയുരഹോ ധരണ്യാഃ

133 സംവദ്ഭുജാബ്ധിമുനിചന്ദ്രയുതാബ്ദമാഘേ
ശുക്ലേ വിശാഖതിഥിയുഗ് ഗുരുവാസരേ ച
ശ്രീ വൈദ്യനാഥശിവസംജ്ഞഭവാ പ്രതിഷ്ഠാ
ദേവീ ചകാര കില ദേവകുമാരികാഖ്യാ

( ഇവിടെ ദേവകുമാരികാകൃതമായ വൈദ്യ
നാഥപ്രശസ്തി അവസാനിക്കുന്നു. ഇനിയുള്ള
ത് ഹരിശ്ചന്ദ്രകൃതമായ അഷ്ടകമാണ്.)

അഷ്ടകം-

134 ശേഷനാഗമണിസുപ്രഭാവലീഭൂഷിതോദ്ധൃത
ജടാകപാലകഃ കോടിസൂര്യ സമഭാസമന്വിതോ
വൈദ്യനാഥ ഇഹ ഭൂതയേസ്തു നഃ

135 സേതുരേവ ച ഗുണത്രയസ്യയഃ സിദ്ധിദഃ
സ്വഭജനാർഹചേതസാം ശൈലജാരുചി വിഭൂ
ഷിതാർദ്ധകം വൈദ്യനാഥമഭിതോ നമാമ്യഹം

136 വിഷ്ടപത്രിതയവന്ദിതേന വാ വാങ്മനോ
തിഗമഹാത്മ്യശോഭിനാ സൌഖ്യദേന ച
യുനക്തു മന്മനോ വൈദ്യനാഥ ചരണാംബുജേ
ന തു

137 സംസൃതേർഭയഹരായ സേവനാത് ത്ര്യംബകായ മദനാന്തകായ ച ശീതദീധിതി ലസത് കിരീടിനേ വൈദ്യനാഥഗിരിശായ തേ നമഃ

138 വേദഗീതമഹിമോദ്ധിതാദ്വിഭോർഭൂതി ഭൂഷിത തനോർമഹേശിതുഃ ബ്രഹ്മണഃ പരമ തത്വമസ്തി നോ വൈദ്യനാഥഗിരിശാദതഃപരം.

139 വേദമന്ത്രവിധിവത് സപര്യയാ പൂജിതസ്യ വിബുധൈരഹർന്നിശം ഭക്തിരസ്തു സകലാഘഹാരിണീ വൈദ്യനാഥപരമേശ്വരസ്യ മേ

140 അഷ്ടസിദ്ധിപരിചാകികാവൃതേ നാമമാത്ര ജപതാ തു സിദ്ധിദേ ബുദ്ധിരസ്തു വിമലാദ്യ മേ സദാ വൈദ്യനാഥ ഉമയാ വിരാജിതേ

141 ആധിഭഞ്ജനകൃപൈകവാരിധേ രാജരാജ വിധിസേവിത പ്രഭോ മന്മനോസ്തു തവ പാദപങ്കജേ പ്രാർത്തനേതി മമ വൈദ്യനാഥ ഭോഃ

142 ഹരിശ്ചന്ദ്രനാമാ ദ്വിജന്മാഭ്യഭാണോദ് ഇദം വൈദ്യനാഥാഷ്ടകം ഭക്തിയുക്തഃ പ്രഭാതേ പഠേത് സ്തോത്രമേതന്നരോ യോ മനോവാ ഞ്ചിതാർത്ഥം സ സിദ്ധിം ലഭേത

ഇതി ദേവകുമാരികാനാമരാജമാതൃകൃത വൈ ദ്യനാഥപ്രാസാദപ്രശസ്തൌ പ്രതിഷ്ഠാ പ്രകര ണം പഞ്ചമം .സമാപ്തോയം പ്രശസ്തിഃ